# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH

Vol. 03 No. 20 | THE ONLINE OFFICIAL NEWS BULLETTIN | 2020 June 13


SEASON OF PENTECOST | പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 14 (1) | 15 (1) | 16 (1) | 17 (5) | 18 (1) | 19 (5) | 20 (1) |
| 2nd Sunday after Pentecost | ✠First church built in the name of Virgin Mary | Apostles' Fast begins | | | Comme. of St. James the apostle First bishop of Jerusalem | |



കണ്ടനാട് വെസ്റ്റ് മെത്രാസനത്തിലെ വിവിധ ജീവകാരുണ്യ പ്രസ്ഥാനങ്ങളിൽ വൃക്ഷത്തൈ നട്ടു ഓണക്കൂർ വലിയപള്ളി യുവജനപ്രസ്ഥാനം. പിറമാടം പ്രത്യാശ ഭവനിൽ നടന്ന ചടങ്ങിൽ ഉദ്ഘാടനം ഡോ. മാത്യൂസ് മാർ സേവേറിയോസ് നിർവഹിക്കുന്നു.

## പീച്ചാനിക്കാട് പള്ളി അതിക്രമം; ഓർത്തഡോക്സ് സഭ പ്രതിഷേധിച്ചു

കോട്ടയം: പീച്ചാനിക്കാട് സെന്റ് ജോർജ് പള്ളി വികാരിയും മാനേജിങ് കമ്മിറ്റിയംഗവുമായ ഫാ. എൽദോസ് തേലാപ്പിള്ളിയെയും സഭാഗംങ്ങളെയും പാത്രിയർക്കീസ് വിഭാഗം മർദ്ദിക്കുകയും പള്ളിയിലെ പൂജാ വസ്തുകൾ മോഷ്ടിക്കുകയും ചെയ്തതിൽ ശക്തമായി പ്രതിഷേധിക്കുന്നതായി സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് മെത്രാപ്പോലീത്ത.

പള്ളിയിൽ പാത്രിയർക്കീസ് വിഭാത്തിലെ വൈദികർക്ക് കയറുവാൻ കോടതി വിലക്കുള്ളതാണ്. കോടതി ഉത്തരവ് ലംഘിച്ച് പാത്രിയർക്കീസ് വിഭാഗം പള്ളിയിൽ അതിക്രമിച്ച് കയറാൻ സാദ്ധ്യതയുണ്ടെന്ന വിവരത്തിന്റെ അടിസ്ഥാനത്തിലും വി. കുർബാന അർപ്പിക്കുന്നതിനുമാണ് 5 പേരുടെ സംഘം വൈദികനൊപ്പം പള്ളിയിൽ എത്തിയത്. ഇരുളിന്റെ മറവിൽ ഒളിച്ചിരുന്ന പാത്രിയർക്കീസ് വിഭാഗം വൈദികനും അനുയായികളും വടികളും മറ്റും ഉപയോഗിച്ച് അതിക്രൂരമായി ആക്രമിക്കുകയായിരുന്നു. അക്രമികൾക്ക് എതിരെ നിയമനടപടികൾ സ്വീകരിക്കുകയും മാതൃകാപരമായ ശിക്ഷിക്കയും ചെയ്യണമെന്ന് മാർ ദിയസ്ക്കോറോസ് ആവശ്യപ്പെട്ടു.

കേരള ഹൈക്കോടതി ശാശ്വത നിരോധനം ഏർപ്പെടുത്തിയ പാത്രിയർക്കീസ് വിഭാഗം വൈദീകനുൾപ്പെടെയുള്ളവർ പള്ളിയുടെ പൂട്ട് തകർത്ത് അകത്തു കയറി പ്രാർത്ഥന നടത്തിയത് പോലീസ് നഷ്ക്രീയരായി നോക്കിനിന്നു. കോടതി ഉത്തരവ് ലംഘിച്ചത് പോലീസ് ഒത്താശയോടെയാണെന്നും പീച്ചാനിക്കാട് പള്ളി വികാരി ഫാ. എൽദോസ് തേലപ്പിള്ളി പറഞ്ഞു.

## ദേവാലയങ്ങളിൽ തൽസ്ഥിതി തുടരും: സുന്നഹദോസ്

കോട്ടയം: ദേവാലയങ്ങളിൽ തൽസ്ഥിതി തുടരാൻ പ. കാതോലിക്കാ ബാവായുടെ അധ്യക്ഷതയിൽ കൂടിയ പ. സുന്നഹദോസ് നിർണ്ണായക തീരുമാനം എടുത്തു. കോവിഡ് 19 ന്റെ സാഹചര്യത്തിൽ പള്ളികൾ നിബന്ധനകൾക്ക് വിധേയമായി തുറക്കാൻ ഗവണ്മെന്റ് അനുമതി നൽകിയെങ്കിലും സമൂഹ വ്യാപനം ഉണ്ടാകാനുള്ള സാധ്യതകൾ നിലനിൽക്കുന്ന സാഹചര്യത്തിൽ സഭയുടെ ദേവാലയങ്ങളിൽ വിശ്വാസികൾക്ക് ഏർപ്പെടുത്തിയിരുന്ന നിയന്ത്രണം തുടരുവാനും, പരുമല പള്ളിയിൽ സർക്കാരിന്റെ എല്ലാ കോവിഡ് 19 മാർഗനിർദേശങ്ങളും പാലിച്ചു, പരിമിതമായ ആളുകളെ പ്രവേശിപ്പിച്ചു പ്രാർത്ഥന നടത്താൻ ഉള്ള അവസരം ഒരുക്കുവാനും തീരുമാനിച്ചു.

വി. പട്ടംകൊട, വി. മാമോദീസാ ശുശ്രൂഷകൾ ഇനിയും ഒരു അറിയിപ്പ് ഉണ്ടാകുംവരെ മാറ്റിവെയ്ക്കാനും, രോഗത്തിനോട് പൊരുതാൻ രാജ്യത്തെ ഭരണ സംവിധാനങ്ങൾക്ക് ഒപ്പം കൈകോർക്കുവാനും പ. കാതോലിക്കാ ബാവാ വിശ്വാസ സമൂഹത്തോട് ആഹ്വാനം ചെയ്തു.

പള്ളികൾ തുറക്കുന്ന സാഹചര്യം ഇപ്പോൾ ഉണ്ടായാൽ, മുൻപ് ഉണ്ടായിരുന്നതിൽ കൂടുതൽ സമൂഹ വ്യാപനത്തിന് കാരണമാകുമെന്ന വിലയിരുത്തലിലാണ് ഈ തീരുമാനം സുന്നഹദോസ് കൈക്കൊണ്ടത്.




പരുമല സെമിനാരിയിൽ യുയാക്കിം മാർ ഈവാനിയോസിന്റെ 95 – ാം ഓർമ്മപ്പെരുന്നാളിന് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മുഖ്യ കാർമികത്വം വഹിച്ചു.

ആരാധനാ കലണ്ടർ



## “എന്നേക്കാൾ അധികം അപ്പനേയോ അമ്മയേയോ, മകനെയോ മകളെയോ പ്രിയപ്പെടുന്നവൻ എനിക്കു യോഗ്യനല്ല. തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാത്തവനും എനിക്കു യോഗ്യനല്ല”

### ഡോ. ഗീവർഗീസ് മാർ യൂലിയോസ്

വി. പെന്തിക്കോസ്തിയ്ക്കു ശേഷമുള്ള രണ്ടാം ഞായറാഴ്ചയിൽ ആരാണ് ക്രിസ്തുവിന്റെ കൂട്ടവകാശി എന്ന ചോദ്യമാണ് ആരാധനയിൽ ധ്യാനചിന്തയായി വരുന്നത്. പ. സഭ വി. അപ്പോസ്തോലന്മാരുടെ സുവിശേഷ ജീവിതയാത്രയെയും അവർ അനുഭവിച്ച കഷ്ടതകളെയും ധ്യാനിക്കുന്ന ദിവസങ്ങളിൽ ആരാണ് യഥാർത്ഥ ക്രിസ്തുശിഷ്യൻ എന്ന ചോദ്യത്തിന് സാംഗത്യം ഏറും.

ദൈവത്തെ സ്നേഹിക്കുക എന്നാൽ ക്രിസ്തുവിൽ വെളിപ്പെട്ട സത്യത്തിൽ ജീവിച്ചുകൊണ്ട് നന്മ പ്രവർത്തിക്കുന്നവരാകുകയും അതിനായി ഏതു ത്യാഗവും സഹിക്കുവാൻ സന്നദ്ധരാകുകയും ചെയ്യുക എന്ന് സാരം. മാനുഷികബന്ധങ്ങൾ ദൈവസ്നേഹത്തിന് പകരം വയ്ക്കാവുന്നതല്ല എന്ന പ്രമാണം കർത്താവ് തന്റെ സുവിശേഷത്തിൽ ഉടനീളം പഠിപ്പിക്കുന്നതാണ്. “ഒരുവൻ എന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവൻ തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കട്ടെ” എന്ന് അദ്ദേഹം വ്യക്തമാക്കുന്നു. ദൈവരാജ്യത്തിനായി ഇറങ്ങുന്നവർക്ക് ദൈവസ്നേഹമാണ് അടിസ്ഥാന യോഗ്യത. അതിലുപരി മാനുഷിക പരിഗണനകൾ ഉണ്ടാകുന്നുവെങ്കിൽ അവൻ തന്നെ അനുഗമിക്കുവാൻ യോഗ്യനല്ല എന്ന് കർത്താവ് കല്പിതമായി പറയുന്നു. അതുകൊണ്ടാണല്ലോ വീട്ടിൽപ്പോയി യാത്ര പറഞ്ഞ് വന്ന് നിന്നെ അനുഗമിക്കാമെന്ന് പറയുന്നവനോട് കലപ്പയ്ക്ക് കൈ വച്ചശേഷം പുറകോട്ട് തിരിയുന്നവൻ ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല എന്ന് കർത്താവ് തീർത്തു പറയുന്നത്.

തന്റെ മനുഷ്യാവതാര വ്യാപാര നാളുകളിൽ ഉടനീളവും പ്രത്യേകിച്ചും പരസ്യശുശ്രൂഷ സമയത്ത് മുഴുവൻ സമയവും കൂടെയുണ്ടായിരുന്ന വി. അപ്പോസ്തോലന്മാർ, പക്ഷേ പലപ്പോഴും ഗുരുവിൽ കടുത്ത നിരാശ ജനിപ്പിക്കുന്നതുപ്പോലെ പിൻതിരിയുകയും ഓടിപ്പോവുകയും തള്ളിപറയുകയുംമൊക്കെ ചെയ്യുന്നുണ്ട്. അപ്പോഴൊക്കെ അവരെ കൂടുതൽ ശക്തിപ്പെടുത്തി ധൈര്യപ്പെടുത്തി തന്നോട് ചേർത്തു നിർത്തുന്ന കർത്താവിനെയാണ് നാം കാണുന്നത്.

തന്റെ മനുഷ്യാവതാര രഹസ്യം ശിഷ്യന്മാർക്ക് വെളിപ്പെടുത്തുന്നതിനു മുമ്പായി താൻ ആരാണെന്നാണ് അവർ കരുതുന്നത് എന്ന് ചോദിക്കുന്നുണ്ടല്ലൊ. ശിഷ്യന്മാരുടെ സംയുക്ത അഭിപ്രായം വി. പത്രോസ് പ്രഖ്യാപിക്കുന്നു: “നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു” എന്ന് അവൻ ഉത്തരം പറയുന്നു. പിതാവാണ് ഇത് നിനക്കു വെളിപ്പെടുത്തിയത് എന്ന് പ്രതികരണം. എന്നാൽ മനുഷ്യാവതാര വ്യാപാരത്തിന്റെ പൂർത്തീകരണത്തിൽ കഷ്ടാനുഭവവും മരണവും ഉണ്ട് എന്ന് അറിയുമ്പോൾ, “കർത്താവേ, അത് അരുതേ; നിനക്ക് അങ്ങിനെ ഭവിക്കരുതേ” എന്ന് ശീമോൻ പത്രോസ് ക്രിസ്തുവിനെ ശാസിച്ചുവെന്നാണ് സുവിശേഷം സാക്ഷിക്കുന്നത്.

ജീവനിലേക്കുള്ള മാർഗ്ഗം ത്യാഗമാണ്, അവിടെ കഷ്ടതയും സഹനവും ക്രൂശും മരണവും കൂടിയേ തീരൂ; അതാണ് തന്നത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുക്കുക എന്ന പ്രയോഗത്തിന്റെ അർത്ഥം. ഈ തത്വം ഉൾക്കൊള്ളുവാൻ കഴിയാത്തവൻ സാത്താന്റെ അവതാരമാണ്. “സാത്താനെ, എന്നെ വിട്ടു പോ, നീ എനിക്കു ഇടർച്ചയാകുന്നു, നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രേ കരുതുന്നു” എന്ന് ശക്തമായ ശാസനയാണ് അവനുള്ള മറുപടി.

ഒരേസമയം ക്രിസ്തുവിനോട് ചേർന്ന് നില്ക്കുവാൻ ആഗ്രഹിക്കുകയും എന്നാൽ പ്രതിസന്ധികൾ വരുമ്പോൾ അഥവാ കുരിശു വഹിക്കേണ്ട സാഹചര്യങ്ങൾ ഉണ്ടാകുമ്പോൾ അവനെ തള്ളിപറയുകയും ഓടിമാറുകയും ചെയ്യുന്ന പ്രകൃതി കർത്താവിന്റെ ശിഷ്യഗണത്തിൽ ഏറെ കാണുന്നു. എല്ലാ മുന്നറിയിപ്പുകളും നൽകിയിട്ടും അവരുടെ പ്രതിനിധി ‘ഞാൻ അവനെ അറിയുന്നില്ല’ എന്ന് തള്ളിപറയുവാനും ആണയിടുവാനും തുടങ്ങിയെന്നാണ് സുവിശേഷകൻ രേഖപ്പെടുത്തുന്നത്.

എന്നാൽ ഉത്ഥിതനായ കർത്താവ് വീണ്ടും അവർക്ക് പ്രത്യക്ഷപ്പെട്ട് അവരെ ധൈര്യപ്പെടുത്തി ഒരുക്കുന്നതായി വി. യോഹന്നാൻ സാക്ഷിക്കുന്നു (അദ്ധ്യായം 20). പക്ഷേ അവർ വീണ്ടും പുറകോട്ടു പോകുന്ന അനുഭവമാണ് അടുത്ത അദ്ധ്യായത്തിൽ കാണുന്നത്. യെരുശലേമിൽ നിന്നും ആരംഭിച്ച് ലോകത്തിന്റെ അറ്റത്തോളം അഥവാ ലോകം മുഴുവനും സഞ്ചരിച്ച് സുവിശേഷം അറിയിപ്പാനും വി. ത്രിത്വനാമത്തിൽ വി. മാമോദീസാ നൽകുവാനും ഗുരുവിനാൽ കല്പിക്കപ്പെട്ടവർ, പക്ഷേ അല്പം കഴിഞ്ഞപ്പോൾ യെരുശലേമിൽ നിന്നും ഏറെ താഴോട്ട് സഞ്ചരിച്ച് ഗലീലാ തടാകകരയിൽ തങ്ങൾ ഉപേക്ഷിച്ചുപോന്ന വാസസ്ഥലങ്ങളിലും തൊഴിൽ സാഹചര്യങ്ങളിലും തിരികെയെത്തുന്നു. ഗുരുവിന്റെ ആത്മസാന്നിദ്ധ്യം കൂടെയുണ്ടെങ്കിലും ആയത് അവർക്ക് തിരിച്ചറിയുവാൻ കഴിയാതെ വരുന്നു. അപ്പോൾ അവർ നിരാശപ്പെടുകയും വിഷണ്ണരാവുകയും ചെയ്യുന്നു. ദൗത്യബോധം നഷ്ടപ്പെട്ടവരുടെ സംഘതലവൻ തടാകതീരത്ത് കുനിഞ്ഞിരിക്കുന്നു. ‘Christ absentia syndrome’ എന്ന മാരക രോഗത്തിന്റെ ദയനീയ അവസ്ഥ ഏറെ ദുഃഖകരമാണ്. നിരാശയുടെ പടുകുഴിയിൽ നിന്നാണ് ശീമോൻ പത്രോസ് വീണ്ടും തെറ്റായ തീരുമാനത്തിൽ എത്തുന്നത്. മൂന്നര വർഷം മുമ്പ് ഉപേക്ഷിച്ച പടകും വലയും തിരികെയെടുത്ത് “ഞാൻ മീൻ പിടിക്കുവാൻ പോകുന്നു” എന്ന് അദ്ദേഹം സഹ ശിഷ്യരെ അറിയിക്കുന്നു. തോമ്മാ ശ്ലീഹാ ഉൾപ്പെടെ 7 ശിഷ്യന്മാർ ഒന്നിച്ച് അവരുടെ പഴയ ജോലിയിലേക്ക് തിരികെ പോകുന്നു. ഓർക്കണം, ഇവിടെ നിന്നാണ് അവരെ ഗുരു വിളിച്ചതും ചേർത്തതും മനുഷ്യരെ ദൈവരാജ്യത്തിലേക്ക് നേടുവാൻ ഒരുക്കിയതും.

‘ആരൊക്കെ തള്ളി പറഞ്ഞാലും ഞാൻ നിന്നെ ഉപേക്ഷിക്കുകയില്ലെന്നും’. ‘മരണത്തോളം അവനെ അനുഗമിക്ക’ എന്നു പറഞ്ഞതുമായ വാക്കുകളെല്ലാം ഇവിടെ അസ്ഥാനത്താകുന്നു. എന്നാൽ ഗുരു അവരെ വിടുന്നില്ല, തള്ളികളയുന്നില്ല, ശാസിക്കുന്നില്ല; മറിച്ച് അവരോട് ചേർന്ന് സാവകാശം അവരെ തിരികെ നേടുന്നു. അവർക്ക് സ്വയം പിളർന്നു നൽകിയശേഷം അവരുടെ സ്നേഹത്തിനായി യാചിക്കുന്നു. ദൗത്യത്തിലേക്ക് തിരികെ ക്ഷണിച്ച് കർത്തവ്യങ്ങൾ ഏല്പിക്കുന്നു. എന്നേക്കാൾ അധികം അപ്പനേയൊ, മക്കളെയോ, മറ്റെന്തെങ്കിലുമൊ സ്നേഹിക്കുന്നവൻ എന്റെ ശിഷ്യനായിരിപ്പാൻ കൊള്ളാവുന്നവനല്ല എന്ന തന്റെ പ്രമാണം ഏറെ സ്നേഹത്തോടെ അവരെ ഓർമ്മിപ്പിക്കുന്നു. പുറകോട്ടു തിരിയാതെ മുന്നോട്ടു പോകുവാൻ വീണ്ടും അവരെ പഠിപ്പിക്കുന്നു.

യെരുശലേമിൽ അവരെ തിരികെയെത്തിക്കുകയും തന്റെ സ്വർഗ്ഗാരോഹണം അവർക്ക് കാണിച്ചു കൊടുക്കുകയും പരിശുദ്ധാത്മാവിനായി കാത്തിരിപ്പാൻ അവരോട് കല്പിക്കുകയും ചെയ്യുന്നു. സുവിശേഷം അറിയിക്കുവാൻ അയയ്ക്കപ്പെടുന്നവന് കുരിശും മരണവും ഉണ്ടെന്നും, എന്നാൽ ധൈര്യത്തോടെ ആ ദൗത്യം പൂർത്തീകരിക്കുന്നവൻ നിത്യതയിൽ തന്നോടൊപ്പം പിതാവിന്റെ വലതുഭാഗത്ത് ഇരിക്കും എന്ന തത്വം വീണ്ടും അവരോട് മന്ത്രിക്കുന്നു. ഇപ്രകാരം ആദ്ധ്യാത്മധ്യാനത്തിൽ കഴിഞ്ഞ ശിഷ്യന്മാർ പരിശുദ്ധാത്മാവിൽ നിറഞ്ഞ് ശക്തിപ്പെട്ട അനുഭവമാണല്ലൊ വി. പെന്തിക്കോസ്തി പെരുന്നാളിൽ നാം കണ്ടതും ശ്ലീഹന്മാരുടെ ഈ അനുസ്മരണ കാലഘട്ടത്തിൽ നാം പ്രത്യേകം ധ്യാനിക്കുന്നതും.

പരിശുദ്ധാത്മശക്തി പ്രാപിച്ചവർ ലോകമെമ്പാടുംപോയി ക്രിസ്തുവിനെ സാക്ഷിച്ച് ധൈര്യപൂർവ്വം പ്രസംഗിക്കുകയും മരണത്തോളം അവനെ അനുഗമിക്കുകയും ചെയ്യുന്ന അതിമനോഹരമായ ചിത്രമാണ് വി. ശ്ലീഹന്മാരുടെ നടപ്പുകളുടെ പുസ്തകത്തിൽ വി. ലൂക്കോസ് നമ്മോട് സാക്ഷിക്കുന്നത്. വീണ്ടും ഹന്നായും കയ്യഫാവും അലെക്സന്തരും മറ്റു മഹാപുരോഹിതന്മാരും അവനെ പിടിച്ച് നടുവിൽ നിർത്തിപ്പോൾ വി. പത്രോസ് ശ്ലീഹാ പതറിയില്ല. തള്ളി പറഞ്ഞില്ല; മറിച്ച് പരിശുദ്ധാത്മാവിനാൽ നിറഞ്ഞ് നസറായനായ യേശു

ക്രിസ്തുവിന്റെ സത്യസുവിശേഷം അവരെ അറിയിക്കുന്നു. "മറ്റൊരുത്തനിലും രക്ഷയില്ല, രക്ഷയ്ക്കായി മറ്റൊരു നാമവുമില്ല" എന്ന പരമ സത്യം അവരോട് ഘോഷിക്കുന്നു.

അടി, ചങ്ങല, കാരഗൃഹവാസം, പട്ടിണി, നിന്ദ, പരിഹാസം ഇവയെല്ലാം സഹിക്കുവാൻ വി. ശ്ലീഹന്മാർ ശക്തരാകുന്നു. വി. പൗലൂസ് അപ്പോസ്തോലനും അവരോട് ചേരുകയും ക്രിസ്തുവിനെ ഉപദ്രവിച്ചുകൊണ്ടിരുന്നവൻ ഏറെ ശക്തിയോടെ ക്രിസ്തുവിനെ പ്രസംഗിക്കുന്നു. എനിക്ക് ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭവുമാകുന്നുവെന്ന് അവൻ ശിഷ്യസമൂഹത്തോട് സാക്ഷിക്കുന്നു. സുവിശേഷം പറയുവാൻ തനിക്ക് മടിയോ ലജ്ജയോ അശേഷം ഇല്ലാ എന്ന് ജീവിതം കൊണ്ട് തെളിയിക്കുന്നു. 'ഞാൻ ആയിരിക്കുന്നത് അവന്റെ കൃപയാൽ ആകുന്നു' എന്ന പ്രമാണത്തിലേക്ക് ലോകത്തെ മുഴുവൻ ക്ഷണിക്കുന്നു.

വി. അപ്പോസ്തോലന്മാരുടെ പ്രവൃത്തികളുടെ ആദ്യ അദ്ധ്യായങ്ങൾ മാത്രമാണ് വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നത്. തന്റെ അവസാന അദ്ധ്യായത്തിൽ വി. പൗലൂസ് ശ്ലീഹാ റോമിൽ എത്തി ഏറെ പ്രാഗത്ഭ്യത്തോടെ ക്രിസ്തുവിനെ പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന അനുഭവങ്ങളാണ് വർണ്ണിക്കുന്നത്. അപ്പോസ്തോല പ്രവൃത്തികൾ അവിടെ അവസാനിക്കുകയില്ല, മറിച്ച് ഏതെങ്കിലും ഒരു ഭാഗം മാത്രം എഴുതി അവസാനിപ്പിക്കുന്നതിനു പകരം ലോകമെമ്പാടും അത് വ്യാപിക്കുന്ന അവസ്ഥ കാണിച്ചുകൊണ്ട് അദ്ദേഹം എഴുത്തു നിർത്തുന്നതാണ് കാണുന്നത്.

പ. സഭയുടെ തുടർ ചരിത്രത്തിൽ അപ്പോസ്തോലന്മാരുടെ പ്രവൃത്തികൾ തുടരുകയും ദൈവത്തിന്റെ വി. സഭ. പരിശുദ്ധാത്മശക്തിയാൽ ക്രിസ്തുവിൽ വളരുകയും ചെയ്യുന്നതായി കാണുന്നു. ലോകമെമ്പാടും അപ്പോസ്തോലന്മാരുടെ നടപടിക്രമങ്ങൾ രേഖപ്പെടുത്തിയിരിക്കുന്നു. നാലാം നൂറ്റാണ്ടിന്റെ ആരംഭം വരെ റോമാ സാമ്രാജ്യത്തിനകത്തും പുറത്തും നടന്ന സംഭവങ്ങളുടെ ഒരു ആധികാരിക സംക്ഷിപ്തം കൈസറിയായിലെ യൂസേബിയോസ് എന്ന വിശ്വ സഭാചരിത്രകാരൻ 'Ecclesiastical History' എന്ന തന്റെ സുപ്രസിദ്ധ ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.

'Sandals in the dust' എന്ന പഠനഗ്രന്ഥത്തിൽ M. E. Rosan എന്ന ചരിത്രകാരൻ വി. അപ്പോസ്തോലന്മാരുടെ ജീവിതവും പ്രവൃത്തികളും പ്രവർത്തന മണ്ഡലങ്ങളുമൊക്കെ ലഭ്യമാകുന്ന പല രേഖകളും ഉദ്ധരിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. വി. യോഹന്നാൻ ശ്ലീഹാ ഒഴികെ മറ്റെല്ലാവരും രക്തസാക്ഷിത്വ മരണത്തിന് വിധേയരായി സഹദാ മരണം പ്രാപിച്ചുവെന്നും വി. യോഹന്നാൻ മരണത്തേക്കാൾ ഒരു പക്ഷേ ഭീകരമായ പീഡനങ്ങളും നാടുകടത്തലുകളും സഹിച്ച് 'മൗദ്യോനോ' സ്ഥാനം പ്രാപിച്ചുവെന്നും സഭാചരിത്രവും സാക്ഷിക്കുന്നു.

പ. സഭ വി. ശ്ലീഹന്മാരുടെ ത്യാഗത്തെ ഓർത്ത് ദൈവത്തെ സ്തുതിക്കുകയും അവരെപ്പോലെ നാമും ജീവിക്കണം എന്ന് വിശ്വാസികളെ ഓർപ്പിക്കുകയും ചെയ്യുന്നത് സഭാ പാരമ്പര്യത്തിന്റെ അടിസ്ഥാന പ്രമാണമായി കരുതുന്നു. "ഞാൻ ക്രിസ്തുവിന്റെ അനുകാരിയായിരിക്കുന്നതുപോലെ നിങ്ങളും എന്നെ അനുഗമിപ്പിൻ" എന്നാണല്ലോ അവർ നല്കുന്ന സന്ദേശം. ഈ അപ്പോസ്തോലിക പാരമ്പര്യത്തെ ഏറ്റവും ധ്യാനിക്കുന്ന സമയമാണ് പെന്തിക്കോസ്തി പെരുന്നാൾ മുതലുള്ള ആരാധനാകാലവും അതിന്റെ മദ്ധ്യത്തിൽ വരുന്ന ശ്ലീഹാ നോമ്പുമെന്ന് ഒരിക്കൽ കൂടെ ആവർത്തിച്ച് ഓർമ്മിപ്പിക്കട്ടെ.

ചരിത്രകാരന്മാരുടെ പൊതുനിഗമനം വി. പത്രോസ്, പൗലൂസ് ശ്ലീഹന്മാർ ക്രൂരനായ റോമൻ ചക്രവർത്തി നീറോയുടെ പീഡനകാലത്ത് (എ.ഡി. 62–64 കാലങ്ങളിൽ) റോമിൽ വച്ച് വധിക്കപ്പെട്ടുവെന്നാണ്. അവർ ഒന്നിച്ച് വധിക്കപ്പെട്ടുവെന്നതിനോ ആയത് ജൂൺ 29–നായിരുന്നുവെന്നതിനോ ചരിത്രരേഖകൾ കണ്ടിട്ടില്ല. എന്നാൽ 4–ാം നൂറ്റാണ്ട് മുതലെങ്കിലും റോമ്മിൽ ഈ രണ്ട് ശ്ലീഹന്മാരുടെയും ഓർമ്മപെരുന്നാൾ ജൂൺ 29–ന് ആഘോഷിക്കുന്നതായും (രണ്ടു പേരെയും റോമാ സാമ്രാജ്യത്തിന്റെ അപ്പോസ്തോലന്മാരായി കണക്കാക്കുന്നു) അതിനടുത്ത ദിവസം എല്ലാ ശ്ലീഹന്മാരുടെയും സംയുക്ത ഓർമ്മപെരുന്നാൾ ആഘോഷിക്കുന്നതായും കാണുന്നു.

റോമ്മാ പൗരനായതിനാൽ വി. പൗലൂസ് ശ്ലീഹായെ കുരിശിക്കുന്നില്ല, മറിച്ച് വാളാൽ വെട്ടി കൊല്ലുന്നു. എന്നാൽ റോമ്മാ പൗരനല്ലാത്ത വി. പത്രോസ് ശ്ലീഹായെ കുരിശുമരണത്തിന് വിധിക്കുന്നു അദ്ദേഹത്തോട് അന്ത്യാഭിലാഷം ആരായുന്ന റോമൻ ഗവർണ്ണറോട് അദ്ദേഹം ആവശ്യപ്പെടുന്ന വാക്യം ചരിത്രത്തിൽ ലഭ്യമാണ്. "എന്റെ നാഥനെപ്പോലെ ക്രൂശിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല, ആകയാൽ എന്നെ തലകീഴായി ക്രൂശിക്കുവാൻ ഞാൻ അപേക്ഷിക്കുന്നു. അപ്പോൾ അവന്റെ കാല്പാദങ്ങൾ ചുംബിച്ചുകൊണ്ട് മരിക്കുവാൻ എനിക്ക് ഭാഗ്യം ലഭിക്കും."

പരിശുദ്ധാത്മ നിറവിൽ വി. ശ്ലീഹന്മാരിൽ ഉണ്ടായ ഈ ആത്മ ഭാവമാണ് നമ്മിലും ഈ കാലഘട്ടത്തിൽ ഉണ്ടാകേണ്ടത്. പ. സഭ അതിന്റെ ആരാധനാക്രമത്തിൽ ഉടനീളം പ. ശ്ലീഹന്മാരുടെ ജീവിതത്തിന് വലിയ പ്രാധാന്യമാണ് നൽകിയിട്ടുള്ളത് എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. "വിശ്വാസം പ്രഖ്യാപിക്കാൻ കർഷകരെപ്പോലെ പ്രവർത്തിച്ച വിശുദ്ധ ശ്ലീഹന്മാരെ നിങ്ങളുടെ കൃഷിയിൽ കളകൾ വളരാതിരിക്കുവാൻ യഥാർത്ഥ കർഷകനായ കർത്താവിനോട് പ്രാർത്ഥിക്കമെ" എന്നും "ധന്യപിതാവായ വി. മാർത്തോമ്മാ ശ്ലീഹാ അവിടെ നിന്നും നിന്റെ ഇടവകയായ മലങ്കരയെ സന്ദർശിക്കണമെ. ജാതികളുടെ മദ്ധ്യത്തിൽ അത് ചിതറിപോകുവാൻ ഇടയാകാതിരിക്കണമെ. ആടുകളെ ചിതറിക്കുന്ന ചെന്നായ്ക്കളെപ്പോലെ അതിനെ ഉപദ്രവിക്കുന്നവരിൽ നിന്നും പ. സഭയെ വിടുവിക്കണമെ" എന്നുമൊക്കെ നമ്മുടെ ശ്ഹീമാ (സാധാരണ) നമസ്ക്കാരത്തിൽ നാം ആവർത്തിച്ച് ചൊല്ലുന്നു.

പ. ശ്ലീഹന്മാരുടെ വി. നോമ്പ് ഒരിക്കൽ കൂടെ അനുഷ്ഠിക്കുവാൻ ലഭിച്ച അവസരത്തിന് ദൈവത്തെ സ്തുതിക്കുകയും അവരുടെ പെരുന്നാൾ ആഘോഷിക്കുവാനും അവരെപ്പോലെ നമ്മളും ദൈവസന്നിയിൽ വിശുദ്ധിയോടെ ജീവിച്ച് സൗരഭ്യവാസനയായി മാറുവാനും ഇടയാകണമെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. ദൈവം അനുഗ്രഹിക്കട്ടെ.



കർണാടകയിൽ ആരാധന ആലയങ്ങൾ തുറക്കുന്നതിനെ സംബന്ധിച്ച് കർണാടക മുഖ്യമന്ത്രിയുമായി കർണാടക യുണൈറ്റഡ് ക്രിസ്ത്യൻ ഫോറം പ്രസിഡന്റ് ആർച്ച് ബിഷപ്പ് പീറ്റർ മച്ചാഡോ, വൈസ് പ്രസിഡന്റ് ഡോ. എബ്രഹാം മാർ സെറാഫിം എന്നിവർ സംഭാഷണം നടത്തി.

## പ്രാർത്ഥന

**മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായതെല്ലാം സൃഷ്ടിച്ചവനും സകലവും പരിപാലിക്കുന്നവനുമായ കർത്താവേ, നിന്നിൽ തന്നെ ഞങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റിനെ ശാസിച്ചു ശിഷ്യന്മാർ കയറിയിരുന്ന വഞ്ചി ഗലീല കടലിൽ മുങ്ങിപ്പോകാതെ അവരെ രക്ഷിച്ച നാഥാ നിന്റെ ആംഗ്യത്തിൽ സകല പ്രകൃതിയും കീഴടങ്ങുന്നു. പകർച്ച വ്യാധികൾ നിമിത്തം നശിക്കുന്ന മനുഷ്യരുടെയും മൃഗങ്ങളുടെയും മേൽ മനസലിയണമേ.**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



# നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം

**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**





**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് 1969-ൽ രചിച്ച The Faith of Our Fathers എന്ന പ്രശസ്ത ഗ്രന്ഥത്തിന്റെ മലയാള പരിഭാഷ. തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ**

## 8

## സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്

പ്രബോധകരുടെ രാജകുമാരനായ ഈ സമർത്ഥനായ സഭാപിതാവ് അന്ത്യോഖ്യയിൽ ജനിച്ചു. അദ്ദേഹത്തിന്റെ പിതാവ് റോമാ ചക്രവർത്തിയുടെ സുരക്ഷാസേനയിൽ ഒരു ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു. നിർഭാഗ്യവശാൽ ജോണിന്റെ ശൈശവപ്രായത്തിൽ തന്നെ പിതാവ് ഇഹലോകവാസം വെടിഞ്ഞു. ക്രൈസ്തവ വിശ്വാസി അല്ലാതിരുന്ന പ്രശസ്ത അധ്യാപകൻ ലിബാനിയസിന്റെ കീഴിൽ ജോൺ അക്കാലത്തെ ഏറ്റവും നിലവാരമുള്ള വിദ്യാഭ്യാസം നേടി. ലിബാനിയസ് വിശുദ്ധ ബേസിലിന്റെയും വിശുദ്ധ ഗ്രിഗറിയുടെയും ചക്രവർത്തി ജൂലിയന്റെയും അദ്ധ്യാപകനായിരുന്നു.

പ്രധാനമായും വിശുദ്ധ ബേസിലിന്റെ പ്രേരണയാൽ വളരെ ചെറുപ്രായത്തിൽ തന്നെ ഒരു സന്യാസി ആകുവാൻ ജോൺ ആഗ്രഹിച്ചു. അദ്ദേഹത്തിന്റെ വിധവയായ അമ്മ ഒരു രോഗിണി കൂടെ ആയിരുന്നതിനാൽ അമ്മയെ ശുശ്രൂഷിക്കേണ്ട ഉത്തരവാദിത്വം ഈവാനിയോസിന് ഉണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം സ്വഭവനത്തിൽ തന്നെ താമസിക്കുകയും അവിടെ ഒരു സന്യസ്ത ജീവിതശൈലി അനുഷ്ഠിക്കുകയും ചെയ്തു.

374-ൽ അമ്മ മരിച്ചു. ജോൺ എല്ലാ അർത്ഥത്തിലും ഒരു സന്യാസി ആകുവാനുള്ള സാഹചര്യം ഒരുങ്ങി. എന്നാൽ അദ്ദേഹത്തെ ഒരു മെത്രാനായി അഭിഷേകം ചെയ്യുവാൻ അന്ത്യോഖ്യയിലെ ജനങ്ങൾ ആഗ്രഹിച്ചു. ഏതായാലും ഈ സമ്മർദ്ദം അതിജീവിച്ച് അദ്ദേഹം വിശുദ്ധ പക്കോമിയോസിന്റെ കാർക്കശ്യമേറിയ ക്രമത്തിൽ ഒരു സന്യാസിയായി ജീവിച്ചു. ഇത്തരം കഠിനമായ സന്യാസ വ്രതം അനുഷ്ഠിക്കുക വഴി തന്റെ ശാരീരികാരോഗ്യം വേണ്ടവിധം ശ്രദ്ധിക്കുവാൻ അദ്ദേഹത്തിനു സാധ്യമായിരുന്നില്ല.

381-ൽ മാർ മെലിത്തോസ് അദ്ദേഹത്തെ ശെമ്മാശനായി വാഴിച്ചു. അന്ത്യോഖ്യയിലെ മെത്രാനായിരുന്ന ഫ്ളാവിയന്റെയൊപ്പമായി ഇതോടെ ജോൺ. ശെമ്മാശനായി ശുശ്രൂഷ ചെയ്ത അഞ്ചു വർഷക്കാലം കൊണ്ട് ജോൺ പ്രശസ്തനായ ഒരു പ്രബോധകനായി മാറി. അന്ത്യോഖ്യക്കാർ അദ്ദേഹത്തിന് 'ക്രിസോസ്റ്റമോസ്' എന്ന പേരു നൽകി. 'സ്വർണ്ണ - വായുള്ളവൻ' എന്നാണ് ഈ പേരിനർത്ഥം ('രജത നാവുകാരൻ' എന്ന് ഇതിന് ആംഗലേയ വിവർത്തനം).

അന്ത്യോഖ്യ ഒരു നാമമാത്ര ക്രൈസ്തവ നഗരമായിരുന്നു. മനോഹരമായ നഗരത്തിൽ നന്നായി പരിപാലിച്ചിരുന്ന രാജവീഥികളും കണ്ണഞ്ചിപ്പിക്കുന്ന സ്വർണ്ണ ശിൽപങ്ങളും വെണ്ണക്കൽ സ്തൂപങ്ങളും ഭംഗിയായി ക്രമപ്പെടുത്തിയിരുന്നു. അതേസമയം നഗരവാസികളാകട്ടെ, ക്രൂരപ്രകൃതരും ശണ്ഠ കൂട്ടുന്നവരും ഏഷണി പരത്തുന്നവരും ദുഷ്പ്രചരണം നടത്തുന്നവരും ആയിരുന്നു. ഇവരിൽ അധികമാളുകളും തങ്ങളെ ക്രിസ്ത്യാനികൾ എന്ന് തന്നെയായിരുന്നു വിളിച്ചിരുന്നത്.

ഒരു പുരോഹിതൻ എന്ന നിലയിൽ 12 വർഷത്തോളം വിശുദ്ധ ജോൺ ക്രിസോസ്റ്റം നടത്തിയ പ്രബോധനങ്ങളുടെ ഫലമായി നഗരത്തിൽ ധാർമ്മിക മൂല്യങ്ങൾക്ക് ഉത്തേജനമുണ്ടായി. അദ്ദേഹത്തിന്റെ പ്രബോധനങ്ങൾ പ്രധാനമായും വേദപുസ്തകാധിഷ്ഠിതമായിരുന്നു. അദ്ദേഹത്തിന്റെ വേദപുസ്തക വിഷയങ്ങളോട് ബന്ധപ്പെട്ട പ്രബോധനങ്ങൾ ചരിത്രത്തിലെ ഏറ്റവും ശ്രേഷ്ഠനായ വേദപുസ്തകാദ്ധ്യാപകൻ എന്ന ഖ്യാതി ജോൺ ക്രിസോസ്റ്റത്തിന് നേടിക്കൊടുത്തു. വേദപുസ്തക സംഭവങ്ങളുടെ ആഴമേറിയ ആത്മീയ സത്തകളെ മനസ്സിലാക്കി വിശദീകരിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് അന്യാദൃശമായിരുന്നു. മനുഷ്യന്റെ പ്രായോഗിക ജീവിതവുമായി

അവയെ കോർത്തിണക്കുന്നതിൽ അദ്ദേഹം വിജയിച്ചു. അന്ന് അന്ത്യോഖ്യയിൽ ഉണ്ടായിരുന്ന മെത്രാന്മാർ ജനങ്ങളെ പ്രബുദ്ധരാക്കത്തക്കവണ്ണം ആത്മീയജ്ഞാനം ഉള്ളവർ ആയിരുന്നില്ല. ഈയൊരു കാരണം കൊണ്ട് രാജകൊട്ടാരത്തിലെ ഉദ്യോഗസ്ഥർ ആകട്ടെ, പൗരോഹിത്യ സമൂഹമാകട്ടെ സാധാരണജനങ്ങളാകട്ടെ, എല്ലാവരും ധാർമ്മികതലത്തിൽ അലസന്മാരായി തീർന്നിരുന്നു. അവർ സ്വാർത്ഥമതികളും ശണ്ഠ കൂടുന്നവരും ആർഭാടപ്രിയരും ആയി മാറിപ്പോയി. മെത്രാന്മാർ എങ്ങനെയോ, ജനങ്ങളും അങ്ങനെ തന്നെ.

നഗരത്തിലെ സാമ്പത്തിക, സാമൂഹിക ചൂഷണങ്ങൾക്കെതിരെയും ജോൺ ക്രിസോസ്റ്റം പ്രബോധനങ്ങൾ നടത്തി. കരിഞ്ചന്ത, കൈക്കൂലി, അഴിമതി, സ്വജനപക്ഷപാതം, അധാർമ്മികത, പിടിച്ചുപറി മുതലായ ദുഷ്കൃത്യങ്ങൾക്കെതിരെ ശക്തമായ ഭാഷയിൽ അദ്ദേഹം പ്രസംഗിച്ചു. എളിമ, സത്യസന്ധത, ലാളിത്യം, സ്നേഹം, ശുശ്രൂഷാ മനോഭാവം ഇത്യാദി സത്ഗുണങ്ങൾ ആർജ്ജിക്കേണ്ടതിന്റെ ആവശ്യകത അദ്ദേഹം ആവർത്തിച്ച് പ്രബോധിപ്പിച്ചു.

398-ൽ അർക്കാഡിയസ് ചക്രവർത്തി ജോൺ ക്രിസോസ്റ്റത്തെ സാമ്രാജ്യ നഗരമായ കുസ്തന്തീനോപോലീസിന്റെ പാത്രിയർക്കീസായി തെരഞ്ഞെടുത്തു. അലക്സാന്ത്രിയൻ പാത്രിയർക്കീസായിരുന്ന മാർ തെയോഫിലോസ് ഈ ബഹുമതി ആഗ്രഹിച്ചിരുന്നയാളായിരുന്നു. എന്നാൽ, ചക്രവർത്തിയാകട്ടെ, പുരോഹിതനായ ഈവാനിയോസ് (ജോണിന്റെ യവന പദങ്ങളാണ് അയോണസ്, ഈവാനിയോസ്) തന്നെ ഈ പദവി ഏറ്റെടുക്കണമെന്ന നിലപാടിൽ ഉറച്ചുനിന്നു. ഏതായാലും മാർ തെയോഫിലോസ് ഈവാനിയോസിനെ പാത്രിയർക്കീസായി വാഴിച്ചു. രണ്ടു പേർക്കും ഇത് അരോചകമായ ഒരു സംഭവം ആയിരുന്നു. മാർ തെയോഫിലോസിന്റെ അരോചകത്വത്തിന് ഹേതു അദ്ദേഹത്തിന് ഈവാനിയോസിനോടുള്ള ഇഷ്ടക്കേട് ആയിരുന്നുവെങ്കിൽ ഈവാനിയോസിന് പ്രസ്തുത പാത്രിയർക്കീസ് സ്ഥാനത്തോടുള്ള താല്പര്യമില്ലായ്മയായിരുന്നു കാരണം.

കുസ്തന്തീനോപോലീസിലെ പാത്രിയർക്കാ അരമന രാജകൊട്ടാരത്തോട് സാധർമ്മ്യം പുലർത്തുന്നതായാണ് ഈവാനിയോസ് കണ്ടത്. രണ്ടിടത്തും ആർഭാടവും അഴിമതിയും കൊടികുത്തി വാഴുന്ന അനുഭവം. ആദ്യം തന്റെ അരമനയിലെ വേണ്ടാതീനങ്ങളെ എടുത്തുമാറ്റി അവിടം ശുദ്ധീകരിക്കുവാൻ അദ്ദേഹം ഉറച്ചു. തത്ഫലമായി അരമനയിൽ ഉണ്ടായിരുന്ന അഴിമതിയിൽ വ്യാപൃതരായിരുന്ന സകല പുരോഹിതരെയും സന്യാസിമാരെയും അയ്മേനികളെയും ഈവാനിയോസ് ആട്ടിപ്പുറത്താക്കി. അദ്ദേഹം തന്റെ അരമനയെ ഒരു സന്യാസാശ്രമ സദൃശമാക്കി മാറ്റിയെടുത്തു.

ഇതെത്തുടർന്ന് രാഷ്ട്രഭരണതലത്തിലും രാജകൊട്ടാരത്തിലും സജീവമായിരുന്ന അഴിമതികൾക്കെതിരെ അദ്ദേഹം ശക്തമായ പ്രബോധനങ്ങൾ നടത്തി. രാജ്ഞിയുടെയും ചക്രവർത്തിയുടെ മന്ത്രിയുടെയും ആർഭാട ജീവിതശൈലിയും സുഖലോലുപ പ്രകൃതങ്ങളെയും ശക്തമായി അദ്ദേഹം വിമർശിക്കുകയും അവർക്കെതിരെ പ്രബോധിപ്പിക്കുകയും ചെയ്തു. തത്ഫലമായി ഇവർ രണ്ടുപേരും ഈവാനിയോസിന്റെ ശത്രുക്കളായി മാറി. കുസ്തന്തീനോസ്പോലീസിലെ ധനാഢ്യരും താൻപോരിമ പ്രകൃതക്കാരും മാർ ഇവാനിയോസിന്റെ പ്രബോധനങ്ങളിൽ, അനീതിക്കും അഴിമതിക്കും എതിരെയുള്ള അദ്ദേഹത്തിന്റെ പടപ്പുറപ്പാടിൽ അസ്വസ്ഥരായി.

അലക്സാന്ത്രിയയിലെ മാർ തെയോഫിലോസ് ഈ സാഹചര്യം തന്റെ വ്യക്തിയധിഷ്ഠിത താല്പര്യം സാധിച്ചെടുക്കുവാൻ തക്കവണ്ണം പ്രയോജനപ്പെടുത്തി. 403-ൽ അദ്ദേഹം സുന്നഹദോസ് വിളിച്ചുകൂട്ടി. ഓക്ക് നഗരത്തിൽ സമ്മേളിച്ച സുന്നഹദോസ് മാർ ക്രിസോസ്റ്റത്തിനെതിരെ 29 ആരോപണങ്ങൾ ഉന്നയിക്കുകയും അവയുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തെ സഭാഭ്രഷ്ടനാക്കുകയും ചെയ്തു. എന്നാൽ, ഈ ആരോപണങ്ങൾ ഒന്നുംതന്നെ വാസ്തവപരം ആയിരുന്നില്ല.

അതെന്തായാലും മാർ ഇവാനിയോസിനെ ചക്രവർത്തി, താമസംവിനാ പാത്രിയർക്കീസ് ആയി തിരികെ കൊണ്ടുവന്നു. എന്നാൽ ചക്രവർത്തിനിക്ക് അദ്ദേഹത്തോടുള്ള മനോഭാവത്തിൽ യാതൊരു മാറ്റവുമുണ്ടായില്ല. അദ്ദേഹം വീണ്ടും സ്ഥാനഭ്രഷ്ടനാക്കപ്പെട്ടു. കാനോനികമായി മുടക്കപ്പെട്ടിട്ടും സ്ഥാനം ഏറ്റെടുത്തുവെന്നതായിരുന്നു അദ്ദേഹത്തെ കുറിച്ചുള്ള പുതിയ ആരോപണം. അതെത്തുടർന്ന് സഭ അദ്ദേഹത്തെ പീഡിപ്പിക്കുകയും നാടുകടത്തുകയും ചെയ്തു. ആരോഗ്യം ക്ഷയിച്ച ഈവാനിയോസിനെ ഏറ്റവും പ്രതികൂലമായ കാലാവസ്ഥയിൽ നിർബന്ധപൂർവ്വം ദീർഘദൂരം നടത്തിക്കുകയും അങ്ങനെയുള്ള നടപ്പിൽ റോഡിൽ വീഴുകയും ചെയ്തു. അങ്ങനെ 407-ൽ അദ്ദേഹം കാലം ചെയ്തു. മാർ ഈവാനിയോസ് ജീവൻ വെടിയുമ്പോൾ അദ്ദേഹത്തിന്റെ സ്വർണ്ണനാവിൽ നിന്ന് അടർന്നു വീണ അവസാനത്തെ വാക്കുകൾ ഇങ്ങനെയായിരുന്നു: "എല്ലാറ്റിനെയുംപ്രതി കർത്തൃനാമം മഹത്വപ്പെടട്ടെ."

ഒരു പക്ഷേ മാർ ഈവാനിയോസ് അത്ര പ്രഗൽഭനായ വേദശാസ്ത്രജ്ഞൻ ആയിരുന്നിരിക്കില്ല. പക്ഷേ അദ്ദേഹം പ്രോജ്ജ്വലനായ ഒരു പ്രബോധകനും വേദപുസ്തക മല്പാനും ആയിരുന്നു. വ്യക്തിപര ജീവിതത്തിൽ ഏറ്റവും വിശുദ്ധി കാത്തുസൂക്ഷിച്ച ഒരു പിതാവായിരുന്നു മാർ ഈവാനിയോസ്. മാർ അത്താനാസിയോസിനോടൊപ്പം മാർ ഈവാനിയോസ് പൗരസ്ത്യ പിതാക്കന്മാർക്കിടയിൽ ഏറ്റവും സ്വീകാര്യത ഉള്ളവനായിരുന്നു. ഇവർ രണ്ടുപേരുടെയും പ്രബോധനങ്ങളും രചനകളും മനസ്സിലാക്കുവാൻ താരതമ്യേന ആയാസരഹിതമായിരുന്നു എന്നതാവാം ഇതിന് കാരണം.

വേദശാസ്ത്രപരമായി മാർ ഈവാനിയോസിന്റെ ഏറ്റവും ശ്രദ്ധയാകർഷിക്കപ്പെട്ട പ്രബോധനങ്ങൾ പൗരോഹിത്യത്തെക്കുറിച്ചുള്ളതായിരുന്നു. അവയിൽ നിന്ന് ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു:

"ബലിയർപ്പിക്കപ്പെട്ടവനായ കർത്താവ് നിങ്ങൾക്ക് മുമ്പിൽ കിടക്കുമ്പോൾ, ബലിയുടെ മുമ്പിൽ മഹാപുരോഹിതൻ പ്രാർത്ഥനാനിരതനായി നിൽക്കുമ്പോൾ, ബലിയിൽ ഭാഗഭാക്കാകുന്ന എല്ലാവരും അമൂല്യമായ രക്തത്താൽ അഭിഷിക്തരാകുമ്പോൾ, നിങ്ങൾക്ക് ഇപ്പോഴും ഭൂതലത്ത് മറ്റു മനുഷ്യർക്കൊപ്പമാണ് നിൽക്കുന്നത് എന്ന് ചിന്തിക്കുവാൻ സാധിക്കുമോ? നിങ്ങളുടെ മനസ്സിൽ നിന്ന് എല്ലാവിധ ജഢിക വിചാര വികാരങ്ങളെയും ഉന്മൂലനം ചെയ്ത് സംശുദ്ധമായ ആത്മാവോടും മനസ്സോടുംകൂടി സ്വർഗീയ അനുഭവത്തിലേക്കു മാറ്റപ്പെട്ട്, സ്വർഗീയ സംഗതികളിൽ വ്യാപരിക്കുകയല്ലേ നിങ്ങൾ? ഓ! എത്ര അതിശയകരമായ അനുഭവം! ഓ, ദൈവത്തിനു മനുഷ്യരോടുള്ള അലിവു നിറഞ്ഞ സ്നേഹം! പിതാവിന്നൊപ്പം ഉയരങ്ങളിൽ ആയിരിക്കുന്നവൻ, ഇതാ നമ്മുടെ കരങ്ങളിൽ, നമ്മളെ ആലിംഗനം ചെയ്യാൻ തയ്യാറായി; തങ്ങളുടെ നേത്രങ്ങളാൽ ആലിംഗനം ചെയ്യുന്നവർ! മാനുഷികാവസ്ഥയിൽ, ജഢരക്തങ്ങളാൽ ബന്ധിതരായി കഴിയുമ്പോഴും വാഴ്ത്തപ്പെട്ട, കളങ്കരഹിതമായ അനുഭവം, എത്രയോ മഹത്തരമായ ആദരവാണ് ആത്മാവിന്റെ കൃപയാൽ പുരോഹിതരിൽ ഭരമേൽപ്പിക്കപ്പെട്ടിരിക്കുന്നത് (വി. ജോൺ ക്രിസോസ്റ്റം, പൗരോഹിത്യത്തെക്കുറിച്ച് ആറു പുസ്തകങ്ങൾ, വിവർത്തനം: ഗ്രഹാം നെവിൻ, ലണ്ടൻ, എസ്.പി.സി.കെ., 1964, പേജ് 70-71).

വീണ്ടും അദ്ദേഹം വളരെ വ്യക്തമായി പറയുന്നത്, സ്വർഗ്ഗത്തിലെ മാലാഖമാർക്കുപരിയായ ഒരു സ്ഥാനമാണ് പുരോഹിതർക്ക് നൽകിയിരിക്കുന്നതെന്നാണ്. പാപമോചനാധികാരം, കെട്ടുവാനും അഴിക്കുവാനും ഭൂമിയിൽ അധികാരം, അങ്ങനെ സ്വർഗ്ഗത്തിലും കെട്ടുവാനും അഴിക്കുവാനും അധികാരം, പുരോഹിതർക്ക് നൽകപ്പെട്ടിരിക്കുന്നു.

## ഭരണാധിപന്മാർക്കു വേണ്ടിയുള്ള പ്രാർത്ഥന

കർത്താവേ, ഞങ്ങളുടെ ഭരണാധിപന്മാരെ നീ ഓർക്കണമേ. ഞങ്ങൾ സകല ദൈവാശ്രയത്തോടും കൂടെ ആശ്വാസത്തിലും അടക്കത്തിലും ജീവിപ്പാനായിട്ടു, ഞങ്ങളെ ഭരിപ്പാൻതക്ക വിവേകബുദ്ധിയും ജ്ഞാനവും നീ അവർക്ക് കൊടുക്കണമെ. നിന്റെ സത്യ തൊഴുത്തിന് അവർ സഹായിച്ചു നിന്നെ പിന്തുടരുമാറാകണമെ. അവർ ദയവോടെ ഞങ്ങളെ ഭരിക്കണമേ. അവരെയും അവരുടെ കുടുംബങ്ങളെയും നീ വാഴ്ത്തി സമാധാനമുള്ളതും ബഹുമാനമുള്ളതും നിന്റെ തിരുനാമ മഹത്വത്തിന് ഉതകുന്നതുമായ ദീർഘായുസിനെ അവർക്ക് കൊടുത്ത് സകല ശക്തിയേക്കാളും മേലായിരിക്കുന്ന നിന്റെ ശക്തിയാൽ നീ അവരെ കാത്തുകൊള്ളണമേ. അമീൻ.

# കോവിഡ്കാല മതവിമർശനം: ഒരു ചെറു പ്രതികരണം

## ഫാ. ബിജേഷ് ഫിലിപ്പ്

കോവിഡ് കാലത്ത് മതങ്ങളെ പൊതുവെയും മതാചാരങ്ങളെ പ്രത്യേകിച്ചും അവഹേളനപരമായി വിമർശിക്കുന്ന ചില എഴുത്തുകളും പങ്കുവയ്ക്കലുകളും കാണുവാനിടയായിട്ടുണ്ടല്ലോ. ആഴമായ വിശ്വാസ ബോധ്യങ്ങളും ആത്മാർത്ഥമായ ആത്മീയ നടപടികളും ഉള്ളവർ ഇങ്ങനെയുള്ള വിമർശനങ്ങളെ നിസ്സാരമായി അവഗണിക്കും. എങ്കിലും ഇങ്ങനെയുള്ള ചില വിമർശനങ്ങൾ ചിലരുടെയെങ്കിലും വിശ്വാസ ജീവിതത്തെ തളർത്തുവാൻ ഇടയാക്കും എന്നതുകൊണ്ട് ഒരു ചെറു പ്രതികരണം പ്രസക്തമാകുമെന്ന് കരുതുന്നു.

മതവിശ്വാസികളെ മാനസാന്തരപ്പെടുത്തി മതരഹിതരാക്കാനുള്ള ഊർജിതശ്രമത്തിലാണ് ചിലർ. എല്ലാ മതങ്ങളെയും അടച്ചാക്ഷേപിക്കുന്നവർ ഭൗതികതയുടെ മതം മാത്രമാണ് ഏക സത്യം എന്ന് ചിന്തിക്കുന്നവരാകും. പുരാതന ഭാരതത്തിലെ ലോകായത ദർശനം വച്ചുപുലർത്തിയവരെ ഓർമ്മിപ്പിക്കുന്ന ആധുനിക ഭൗതിക വാദികളിൽ ചിലരെങ്കിലും തങ്ങളുടെ ബൗദ്ധികാക്രമണത്തിലൂടെ മതാനുയായികളെ സംഹരിക്കുകയോ 'രക്ഷിക്കുകയോ' ചെയ്യുന്ന ഉദ്യമത്തിലാണ്. അജ്ഞതയിലും അന്ധവിശ്വാസത്തിലും കഴിയുന്നവരെ രക്ഷിക്കുന്നതിന്റെ ഭാഗമായിട്ടാകും ഇക്കൂട്ടർ മതങ്ങൾക്കു നേരെ അപമാനശരങ്ങൾ തൊടുത്തു വിടുന്നതും ഹാസ്യ വിമർശനം നടത്തുന്നതും.

മതത്തെ ദുരുപയോഗപ്പെടുത്തുന്നവരെ മാത്രം വേർതിരിച്ചു പറയാതെ മതത്തെ പൊതുവായി അടച്ചാക്ഷേപിക്കുന്നത് അജ്ഞതയും സങ്കുചിതത്വവും ആണ്. വിദ്വേഷവും വിഭാഗീയതയും വളർത്തി മതജീവനെ ശ്വാസം മുട്ടിക്കുന്ന വർഗ്ഗീയതയുടെ വൈറസുകൾ മതങ്ങളുടെ ഭാഗമല്ല. മനുഷ്യരുടെ ബലഹീനതകളെ ചൂഷണം ചെയ്തു പണാപഹരണം നടത്തുവാൻ ശ്രമിക്കുന്ന ചില മതനേതാക്കളുടെ നടപടികൾ എതിർക്കപ്പെടേണ്ടതാണ് എന്നതിനു സംശയമില്ല. എന്നാൽ മതത്തിന്റെ അന്തസത്തയിൽ ഉള്ള ധാർമ്മിക വെളിച്ചവും ശക്തിയും മാനവീകരണത്തിന് പ്രയോജനകരവും പ്രചോദനപ്രദവുമെന്ന് മനസ്സിലാക്കാൻ അധികമായ മതപഠനം പോലും ആവശ്യമെന്നു തോന്നുന്നില്ല.

ഒരു യുക്തിവാദവും, കാണപ്പെടുന്ന ഈ പ്രപഞ്ചത്തിന്റെ പിന്നിലെ ആത്മീയ സ്രോതസ്സിന്റെ അസ്തിത്വം ഇല്ലായെന്നു തെളിയിക്കുവാൻ ശക്തമോ പര്യാപ്തമോ അല്ല. ഇതുപോലെ തന്നെ യുക്തി കൊണ്ടും ബുദ്ധി കൊണ്ടും മാത്രം ദൈവാസ്തിത്വം തെളിയിക്കുവാനുള്ള ശ്രമവും വിജയകരമാകില്ല. എന്നാൽ വിവിധ കാലങ്ങളിൽ വിവിധ ഗുരുക്കന്മാരിലൂടെ ഒഴുകിയെത്തിയ ആത്മീയ വെളിച്ചത്തിലാണ് ഭൗതികതയുടെ പരിമിതികളെ അതിജീവിക്കാൻ നമ്മിൽ തന്നെ നിക്ഷേപിക്കപ്പെട്ടിട്ടുള്ള ദൈവിക സാധ്യതകളെ കണ്ടെത്താൻ കഴിഞ്ഞിട്ടുള്ളത്.

ദൈവിക വെളിപ്പെടുത്തലുകളുടെ സമുന്നത ദർശനം ക്രിസ്തുവിലൂടെ സ്വശിഷ്യർക്കു ലഭിച്ചു. ആ അടിസ്ഥാനത്തിലാണല്ലോ ക്രിസ്തീയ വിശ്വാസം രൂപപ്പെട്ടിരിക്കുന്നത്. തിന്മകളുടെ ബന്ധനങ്ങളിൽ നിന്നു മോചിപ്പിക്കുന്നതും സ്നേഹവും നീതിയും നിറയുന്ന സമൂഹ നിർമ്മിതിക്കു പ്രചോദിപ്പിക്കുന്നതും ദൈവ സംസർഗ്ഗത്തിലൂടെ മാനവീകരണം വളർത്തുന്നതും മരണാനന്തര ജീവിതത്തിന് ശക്തമായ പ്രത്യാശ പകരുന്നതുമായ ഈ ദർശനം അനുസരിച്ചും അനുഭവിച്ചും ലക്ഷക്കണക്കിനാളുകൾ പ്രകാശിതരായി ലോകത്തിനു വെളിച്ചമായി. ജീവിത വിജയത്തിനും സാക്ഷാത്കാരത്തിനും ഇത് സഹായിക്കുമെന്ന അനേക തലമുറകളുടെ സാക്ഷ്യത്തിന്റെ അടിസ്ഥാനത്തിലും കൂടെയാണല്ലോ നമ്മുടെ വിശ്വാസവും പ്രധാന ആത്മീയാനുഷ്ഠാനങ്ങളും വളർന്നു വന്നിട്ടുള്ളത്. ഇതൊന്നും മനസ്സിലാക്കാതെ ആത്മീയാനുഷ്ഠാനങ്ങളെ 'കോപ്രായങ്ങൾ' എന്നു പരാമർശിക്കുന്നത് അജ്ഞതയുടെ രോഗബാധയിൽ നിന്നാകാം.

യൂറോപ്പിൽ കത്തോലിക്കാ സഭയുടെ നേതൃത്വം, ബൗദ്ധികവും മാനസികവുമായ ആത്മാവിഷ്ക്കാരത്തിനു പ്രതിബന്ധമാണെന്നു കണ്ടപ്പോഴാണല്ലോ ബുദ്ധിജീവികൾ സഭയെ എതിർത്തത്. ഇവർ സഭയുടെ അധികാര ദുർവിനിയോഗത്തെ എതിർക്കുന്നതിന്റെ ഭാഗമായി ദൈവാസ്തിത്വം നിഷേധിക്കുകയും യുക്തിയെ ദൈവതുല്യം ആരാധിക്കാൻ പ്രചോദനം പകരുകയും ചെയ്തു. പതിനെട്ടും പത്തൊമ്പതും നൂറ്റാണ്ടുകളിൽ യൂറോപ്പിലുണ്ടായ ഈ പ്രബുദ്ധതാ നീക്കത്തിന്റെ അടിസ്ഥാനത്തിൽ മാത്രം വളർന്നു വന്നിട്ടുള്ളതാണ് പല ആധുനിക പ്രത്യയശാസ്ത്രങ്ങളും വിദ്യാഭ്യാസ രീതികളും. ആധുനികത തന്നെ അങ്ങനെയുണ്ടായി എന്നു പറയാം.

ആധുനികതയുടെ പരിമിത ദർശനം മാത്രം മതമാക്കി ചിന്തകളെ രൂപപ്പെടുത്തുന്നവർ മതനേതാക്കളിൽ ചിലരുടെ ദുഷിപ്പുകളെ കാണുമ്പോൾ മതങ്ങളുടെ അടിസ്ഥാനങ്ങളെപ്പോലും വിമർശിക്കുന്നത് സ്വാഭാവികമാണ്. എന്നാൽ 'രോഗത്തോടൊപ്പം രോഗിയെ കൂടി നശിപ്പിക്കാൻ' ശ്രമിക്കുന്നവരുടെ സങ്കുചിത നിലപാട് നാം തിരിച്ചറിയേണ്ടതാണ്.

കോവിഡ് പ്രതിരോധത്തിന്റെ ഭാഗമായി ആത്മീയ കൂടിവരവുകളും ശുശ്രൂഷകളും നിർത്തലാക്കുകയോ പരിമിതപ്പെടുത്തുകയോ ചെയ്തതിനെ ഹാസ്യ വിമർശനം നടത്തിയാണ് ചിലർ അധിക്ഷേപിക്കാൻ ശ്രമിച്ചത്. ആത്മീയ കൂടിവരവുകളുടെയും അനുഷ്ഠാനങ്ങളുടെയും പരമ പ്രധാന ലക്ഷ്യം അത്ഭുത രോഗസൗഖ്യമാണെന്ന ധാരണയാണ് ഇങ്ങനെയുള്ള പലർക്കും ലഭിച്ചിരിക്കുന്നത് എന്നു തോന്നുന്നു. ആത്മീയ നേതാക്കളായ പലരും അങ്ങനെ ഒരു ധാരണയാണ് പൊതുസമൂഹത്തിന് നൽകുന്നതും. സൗഖ്യം ഏതു വിധേന ലഭിച്ചാലും അതിനെ ദൈവകൃപയായി കരുതാനും ദ്രുതഗതിയിൽ സൗഖ്യം ലഭിച്ചില്ലെങ്കിലും അതിനെ കൂടുതൽ കൃപയ്ക്കായി ദൈവാശ്രയത്തിൽ തുടരാനുള്ള അവസരമാക്കാനും യഥാർത്ഥ വിശ്വാസികൾക്കു സാധിക്കും. വിശ്വാസത്തോടും വിനയത്തോടും അടുത്തു വരുന്നവർക്ക് ആവശ്യമെങ്കിൽ സൗഖ്യം നൽകുന്ന ദൈവസാന്നിധ്യം അനുഭവിക്കുവാൻ കഴിയുമെന്ന് അവർ മനസ്സിലാക്കുകയും ചെയ്യുന്നു.

അത്ഭുതങ്ങളെ ആത്മീയ ജീവിതത്തിന്റെ സുപ്രധാന ലക്ഷ്യമായി ഉയർത്തിക്കാട്ടുന്നത് ഉചിതമല്ല എന്ന പുരാതന ആത്മീയ ദർശനം വീണ്ടും ഉറപ്പിച്ചു പ്രഖ്യാപിക്കേണ്ടിയിരിക്കുന്നു. ചില പ്രത്യേക സന്ദർഭങ്ങളിൽ അത്ഭുതങ്ങളിലൂടെ ദൈവശക്തി വെളിപ്പെടുത്തുകയും സ്നേഹവും സൗഖ്യവും പങ്കുവയ്ക്കുകയും ചെയ്ത ക്രിസ്തു ക്രൂശിക്കപ്പെട്ടപ്പോൾ 'നീ രക്ഷകനെങ്കിൽ സ്വയം രക്ഷിച്ച് താഴെ ഇറങ്ങി വരാൻ' പറഞ്ഞ് അപമാനിക്കാൻ ശ്രമിച്ചവരുടെ പരിഹാസം അവഗണിച്ച് ക്രൂശിൽ കിടന്നത് നമുക്കോർക്കാം. ആ ക്രിസ്തുവിനെപ്പോലെ പരിഹാസ വിമർശനങ്ങളോടു പ്രതികരിക്കാനുള്ള വിശ്വാസ ധീരതയും വിശുദ്ധിയുമാണ് നമുക്കിന്നാവശ്യം.

ഭരണകൂടങ്ങൾ പ്രഖ്യാപിച്ച നിയന്ത്രണങ്ങളും മറ്റും അവഗണിച്ച് ആരാധനാലയങ്ങളിൽ ആളുകൾ കൂടി വന്നിരുന്നെങ്കിൽ പരിഹാസപ്രിയരായ വിമർശകർ രൂക്ഷമായ രീതിയിൽ വിമർശിക്കുമായിരുന്നു എന്നുമോർക്കാം. സമൂഹ ആരാധന എന്നത് വിശ്വാസജീവിതത്തിലെ അനേക ആത്മീയാനുഷ്ഠാനങ്ങളിൽ ഒരു പ്രധാന കാര്യം മാത്രമാണല്ലോ. ബാക്കിയുള്ളവ പലതും കോവിഡ് നിയന്ത്രണ കാലത്തും മുടക്കം കൂടാതെ നിറവേറ്റി ദൈവീകരണ പാതയിൽ മുന്നേറുന്ന അനേക വിശ്വാസികളുള്ള സമൂഹമാണ് സഭയെന്നത് പലരും അറിയാതെ പോകുന്നുണ്ടാകും.

വൈദികരെയും ഇതര ആത്മീയ ശുശ്രൂഷകരെയും 'പരാന്ന ജീവികൾ' എന്നും മറ്റും വിളിക്കുന്നതും വിചിത്രമായ അജ്ഞതയായി തോന്നുന്നു. കള്ളക്കഥകളുണ്ടാക്കി പ്രസിദ്ധീകരിച്ച് വായനക്കാരെ ചൂഷണം ചെയ്തു ജീവിക്കുന്ന ഏതാനും പത്രപ്രവർത്തകരെ പ്രതി വിശ്വസ്തതയോടെ പത്രപ്രവർത്തനം നടത്തുന്ന സകലരെയും കൂടി 'പത്ര ഉഡായിപ്പുകാരെന്നും പരാന്നജീവികളെന്നും' വിളിച്ചാക്ഷേപിക്കാൻ ശ്രമിക്കുന്നത് അഭികാമ്യമാണെന്ന് ഈ പരിഹാസ്യ വിമർശകർ കരുതുന്നുണ്ടോ എന്നും ചോദിക്കേണ്ടിയിരിക്കുന്നു. അല്പം ആഴമായി ചിന്തിക്കുമ്പോൾ സമൂഹത്തിനു പ്രയോജനപ്രദമായ സേവനങ്ങൾ നൽകി വേതനം കൈപ്പറ്റി ജീവിക്കുന്ന സമൂഹത്തിന്റെ വിവിധ തുറകളിൽപെട്ടവരെല്ലാം 'പരാന്നജീവികൾ' എന്ന് വിനയപൂർവ്വം സമ്മതിക്കേണ്ടി വരും.

മതവും ശാസ്ത്രവും പരസ്പരം ശത്രുക്കളെന്ന വളരെ പഴഞ്ചൻ നിലപാടാണ് പല മത പരിഹാസ വിമർശകരും കൈക്കൊണ്ടിട്ടുള്ളത്. പോൾ ഡേവീസിനെപ്പോലുള്ള പ്രസിദ്ധ ശാസ്ത്രജ്ഞരുടെയും പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായെപ്പോലുള്ള ദൈവശാസ്ത്രജ്ഞരുടെയും ചിന്തകളെ മനസ്സിലാക്കാനുള്ള ശ്രമം ഇവർക്ക് ഒരു പുതിയ ഉൾക്കാഴ്ചയാകും. അപ്പോൾ മതവും ശാസ്ത്രവും എങ്ങനെ പരസ്പരപൂരകമായി നിന്ന് ജീവനെ സംരക്ഷിച്ച് സമ്പുഷ്ടമാക്കാൻ സഹായിക്കുന്നു എന്നത് മനസ്സിലാക്കാൻ കഴിഞ്ഞേക്കും.

പരിഹാസ വിമർശനങ്ങളെപ്പോലും സ്വയം തിരുത്തലുകൾക്ക് അവസരമാക്കാൻ മതങ്ങൾക്ക് കഴിയും, കഴിയേണ്ടതാണ്. പരിഹസിക്കുന്നവരെ തിരികെ അപമാനിച്ച് അപകീർത്തിപ്പെടുത്താതെയും അവരുടെ വിമർശനങ്ങളെ അഹങ്കാരത്തോടെ അവഗണിക്കാതെയും തിരുത്തലുകൾക്കായി ആത്മശോധനാപരമായ ഒരു ഒരന്വേഷണം പ്രസക്തമാണോ എന്ന ചിന്തയാണ് ആവശ്യം. വിശ്വാസികളെന്ന് അവകാശപ്പെടുന്നവരുടെ അടിസ്ഥാന ധാർമ്മിക മൂല്യങ്ങളിൽ നിന്നും വിശ്വാസബോധ്യങ്ങളിൽ നിന്നും ഉള്ള വ്യതിചലനങ്ങൾ ഓർമ്മിപ്പിക്കുവാൻ മതരഹിതരെപ്പോലും ദൈവം ഉപയോഗിക്കാനുള്ള സാധ്യത തള്ളിക്കളയാൻ പാടില്ല. വിമർശനം അടിസ്ഥാനരഹിതമെങ്കിൽ അത് പറഞ്ഞു മനസ്സിലാക്കാനുള്ള ഉത്തരവാദിത്വവുമുണ്ട്. ഭൂതങ്ങളെ കൊണ്ട് ഭൂതങ്ങളെ പുറത്താക്കുന്നു എന്ന് പറഞ്ഞ് ക്രിസ്തുവിനെ വിമർശിച്ചവരോടുള്ള അവിടുത്തെ പ്രതികരണം അങ്ങനെയുള്ള സാഹചര്യത്തിൽ ഒരു നല്ല വെളിച്ചമാകും.



കൊല്ലം മെത്രാസന പരിസ്ഥിതി കമ്മീഷന്റെയും, യുവജനപ്രസ്ഥാനത്തിന്റെയും സംയുക്ത ആഭിമുഖ്യത്തിൽ പുരാതനമായ കൊല്ലം കാദീശ സുറിയാനി പള്ളിയിൽ വെച്ച് പരിസ്ഥിതി ദിനാഘോഷം നടത്തപ്പെട്ടു.സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലിത്ത വൃക്ഷതൈ നട്ട് ഉദ്ഘാടനം നിർവ്വഹിച്ചു.



മണ്ണത്തൂർ വലിയപള്ളിയിൽ തരിശായി കിടന്ന സ്ഥലം കൃഷിക്ക് യോഗ്യമാക്കി. വിവിധ ഇനം മാവിൻ തൈകൾ, വാഴ, പ്ലാവിൻതൈകൾ, എന്നിവ നടുന്നതിന്റെ ഉദ്ഘാടനം ഡോ. തോമസ് മാർ അത്താനാസിയോസ് നിർവഹിച്ചു.



കറ്റാനം വലിയ പള്ളി യുവജനപ്രസ്ഥാനം St. Stephen's OCYM Global കൂട്ടായ്!മയുടെ സഹകരണത്തോടെ അഞ്ച് കുഞ്ഞുങ്ങളുടെ പഠനസഹായമായ Television ഇടവക വികാരി ഫാ. കെ. പി. വർഗ്ഗീസ് നൽകി നിർവ്വഹിച്ചു.



ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമ അംഗവും ചെങ്ങന്നൂർ ആറാട്ടുപുഴ ഇടവക അംഗവുമായ ഫാ. സാമുവേൽ ജോർജ് എഴുതിയ The Historical Development of the Baptismal Liturgy of the Syrian Orthodox Church എന്ന പുസ്തകം യാക്കോബ് മാർ ഏലിയാസ് പ്രകാശനം ചെയ്തു.

**Covid രോഗബാധ നിയന്ത്രിക്കാൻ ആൾക്കൂട്ടങ്ങളും പരസ്പര സാമീപ്യങ്ങളും ഒഴിവാക്കിയേ തീരൂ. ഈ സാഹചര്യത്തിൽ Virtual Qurbana യിൽ പങ്കെടുക്കാൻ താഴെ കൊടുക്കുന്ന link ഉപയോഗിക്കുക.**

**http://live.gregoriantv.com/**

## മലങ്കരസഭാ മാസിക ഓൺലൈനിൽ

**കോവിഡ് 19-ന്റെ പശ്ചാത്തലത്തിൽ തപാൽ സംവിധാനം സുഗമമല്ലാത്തതിനാൽ മലങ്കരസഭാ മാസികയുടെ ഏപ്രിൽ, മെയ് ലക്കങ്ങൾ ഓൺലൈനിലാണ് പ്രസിദ്ധീകരിച്ചത്. വായിക്കുവാൻ http://www.malankarasabhaonline.com എന്ന വെബ്സൈറ്റ് സന്ദർശിക്കുക.**

വേദപാഠം

# ദൈവത്തിനു പ്രീതികരമായ യാഗം

## ഫാ. ഡോ. ബി. വർഗീസ്

*"നിങ്ങൾ ബുദ്ധിയുള്ള ആരാധനയായി നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ" (റോമ. 12:1).*

'നിങ്ങളുടെ ശരീരങ്ങളെ ദൈവത്തിനു യാഗമായി അർപ്പിക്കുവിൻ. അതിലൂടെ നിങ്ങൾ ബുദ്ധിയുള്ള ആരാധന ദൈവത്തിനു സമർപ്പിക്കുന്നു': ഇതാണ് വി. പൗലൂസ് പറയുന്നത്. നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ഉള്ളതാക്കി ദൈവത്തിനു സമർപ്പിക്കുമ്പോൾ നിങ്ങൾ യഥാർത്ഥ ആരാധന അർപ്പിക്കുന്നു. അപ്പോൾ യഥാർത്ഥ ആരാധനയുടെ ലക്ഷ്യമെന്താണ്? മനുഷ്യർ ജീവനും വിശുദ്ധിയും ഉള്ളവരായിത്തീരണമെന്നതാണ്.

### 1. ആരാധനയുടെ ലക്ഷ്യം

ദൈവസംസർഗ്ഗമാണ് ആരാധന. ദൈവവുമായി നമ്മെ ബന്ധിപ്പിക്കുന്ന ഓരോ വാക്കും ചിന്തയും പ്രവർത്തിയും ആരാധനയാണ്. വാക്കുകൾ ഉരുവിടുന്നതു മാത്രമല്ല ആരാധന. ദൈവത്തെപ്പറ്റിയുള്ള ചിന്ത തന്നെ ആരാധനയാണ്. ദൈവത്തിനു പ്രസാദകരമായ ഓരോ പ്രവർത്തിയും ആരാധനയാണ്.

ഇനി ആരാധനയുടെ ലക്ഷ്യമെന്താണെന്നു ചിന്തിക്കാം. നമ്മുടെ ജീവിത പരിവർത്തനമാണ് ആരാധനയുടെ ലക്ഷ്യം. ജീവിതത്തിന്റെ ലക്ഷ്യം എന്താണെന്ന് ഗിരിപ്രഭാഷണത്തിൽ നമ്മുടെ കർത്താവ് വ്യക്തമാക്കുന്നു: "നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണസമ്പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണ സമ്പൂർണ്ണരാകുവീൻ" (മത്തായി 5:48). സ്വർഗ്ഗീയ പിതാവിന്റെ നന്മയിലേക്കുള്ള വളർച്ചയാണ് ജീവിതലക്ഷ്യം. ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയിട്ടാണ് നാം പ്രാർത്ഥിക്കുന്നത്. ഉപവസിക്കുന്നതിന്റെയും, പള്ളിയിൽ പോകുന്നതിന്റെയും എല്ലാം ആത്യന്തിക ലക്ഷ്യം ഇതാണ്.

വി. പത്രോസ് പറയുന്നതുപോലെ " ദിവ്യസ്വഭാവത്തിൽ കൂട്ടാളികളായിത്തീരുകയാണ്" നമ്മുടെ ജീവിതലക്ഷ്യം (2 പത്രോ. 1:4). അതായത് പരിശുദ്ധാത്മാവിന്റെ മന്ദിരങ്ങളായിത്തീരുന്നതിനാണ് നാം പ്രാർത്ഥിക്കേണ്ടത്. ദൈവാത്മാവ് നമ്മിൽ വസിച്ച് ആത്മാവിന്റെ ഫലം നമ്മുടെ ജീവിതത്തിൽ ഉണ്ടാകുന്നതിനാണ് നാം പ്രാർത്ഥിക്കേണ്ടത് (ഗലാ. 5:22: ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം).

'ദിവ്യസ്വഭാവത്തിൽ പങ്കാളികളാവുക' എന്നു പറഞ്ഞാൽ ആത്മാവിന്റെ ഫലം നമ്മിൽ ഉണ്ടാവുക എന്നാണ് അർത്ഥം. സ്വർഗ്ഗീയ പിതാവിന്റെ സൽഗുണസമ്പൂർണ്ണതയിലേക്ക് വളരുക എന്നു പറയുന്നതിന്റെ അർത്ഥം ആത്മാവിന്റെ ഫലങ്ങളാകുന്ന ദിവ്യഗുണങ്ങളെ പ്രാപിക്കുക എന്നാണ്.

എന്നാൽ നാം പ്രാർത്ഥിക്കുന്നത് ഈ ലക്ഷ്യത്തിലല്ല, നമ്മുടെ മാനസാന്തരത്തിനല്ല നാം പ്രാർത്ഥിക്കുന്നത്. നേരെമറിച്ച് ദൈവത്തെ മാനസാന്തരപ്പെടുത്തുവാനാണ്. നമ്മുടെ ഹിതമനുസരിച്ച് ദൈവം പ്രവർത്തിക്കുന്നതിന്, ദൈവത്തിന്റെ മേൽ സമ്മർദ്ദം ചെലുത്തുവാനുള്ള ഒരു ഉപാധിയായിട്ടാണ് നാം പ്രാർത്ഥനയെ കണക്കാക്കുന്നത്.

നമ്മുടെ മാനസാന്തരത്തെ ലക്ഷ്യമാക്കിയുള്ള പ്രാർത്ഥനയ്ക്കാണ് വി. പൗലൂസ് "ബുദ്ധിയുള്ള ആരാധന" എന്നു പറയുന്നത്. നന്മയിലുള്ള ജീവിതം തന്നെ ദൈവത്തിനു പ്രീതികരമായ ഒരു യാഗമാണ്. യഥാർത്ഥത്തിൽ നന്മയിലുള്ള ജീവിതമാണ് ദൈവവിശ്വാസത്തിന്റെ അടയാളം.

മരുവാസികളായ താപസശ്രേഷ്ഠന്മാരുടെ ജീവിതം വിവരിക്കുന്ന ഒരു പുസ്തകത്തിൽ (The Desert fathers) ഒരു സംഭവത്തെപ്പറ്റി ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: "ഒരു യുവസന്യാസി, പീമോൻ എന്ന സന്യാസപിതാവിനോടു ചോദിച്ചു. 'ഗുരോ എന്താണ് വിശ്വാസം?' 'ആർദ്ര കരുണയിലും, വിനയത്തിലും ജീവിച്ച്, തന്റെ അയൽക്കാരന് നന്മ ചെയ്യുന്നതാണ്' എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

### 2. "ദൈവത്തിനു പ്രസാദമുള്ള യാഗം"

'നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ' എന്ന് വി. പൗലൂസ് ആഹ്വാനം ചെയ്യുന്നു. നമ്മുടെ ശരീരങ്ങൾ എങ്ങനെയാണ് ദൈവത്തിന് പ്രസാദമുള്ള യാഗമായിത്തീരുന്നത്? ഇതിന്റെ ഉത്തരത്തെപ്പറ്റി ചിന്തിക്കുന്നതിനു മുമ്പ് യഹൂദപാരമ്പര്യത്തിൽ യാഗത്തിന്റെ അർത്ഥം എന്തെന്നു ചിന്തിക്കാം.

#### (1) യാഗം യഹൂദ പാരമ്പര്യത്തിൽ

യഹൂദ ആരാധനയിലെ ഏറ്റവും പ്രധാനപ്പെട്ട ചടങ്ങ് യാഗമായിരുന്നു. ദൈവസംസർഗ്ഗത്തിനുള്ള ഏറ്റവും ഫലപ്രദമായ ഉപാധിയായിട്ടാണ് യാഗത്തെ യഹൂദന്മാർ കണക്കാക്കിയിരുന്നത്. മനുഷ്യന്റെ ഭോജ്യവസ്തുക്കളായ മാംസം, അപ്പം, വീഞ്ഞ്, എണ്ണ എന്നിവയാണ് യാഗമായി അർപ്പിച്ചിരുന്നത്. ഭക്ഷണത്തിന്റെ (= അപ്പത്തിന്റെ) സമ്പാദനത്തിനാണ് മനുഷ്യൻ സമയവും അദ്ധ്വാനവും പ്രധാനമായി ചെലവഴിക്കുന്നത്. മനുഷ്യന്റെ അദ്ധ്വാനഫലമാണ് ഭക്ഷണം. "നിന്റെ നെറ്റിയിലെ വിയർപ്പുകൊണ്ട് നീ അപ്പം ഭക്ഷിക്കും" (ഉല്പ. 3:19) എന്നാണല്ലോ ദൈവം ആദാമിനോട് കല്പിച്ചത്? മാംസമോ അപ്പമോ അർപ്പിക്കുമ്പോൾ മനുഷ്യൻ തന്റെ അദ്ധ്വാനഫലമാണ് അർപ്പിക്കുന്നത്. അതായത് തന്റെ ജീവിതം ദൈവത്തിനു സമർപ്പിക്കുന്നു. മനുഷ്യൻ സ്വയം സമർപ്പിക്കുന്നു എന്ന അർത്ഥത്തിലാണ് തന്റെ അദ്ധ്വാനഫലം, അതായത് 'നെറ്റിയിലെ വിയർപ്പിന്റെ ഫലം' അർപ്പിക്കുന്നത്.

പാപപരിഹാരത്തിനും, ദൈവസംസർഗ്ഗത്തിനുമായിട്ടാണ് യഹൂദന്മാർ ബലിയർപ്പിച്ചിരുന്നത്. പാപമോചനം ലഭ്യമാകുന്നത് അർപ്പിക്കുന്നയാളിന്റെ മാനസാന്തരത്തിലൂടെ മാത്രമാണ്. മനഃപരിവർത്തനമുണ്ടാകാതെ, അതായത് ജീവിതത്തിൽ നന്മയുണ്ടാകാതെ അർപ്പിക്കുന്ന ബലികളെ പഴയനിയമത്തിൽ വിമർശിക്കുന്നുണ്ട്. സങ്കീർത്തനക്കാരന്റെ ചിന്തയിൽ, ദൈവത്തിന് ഏറ്റവും പ്രസാദകരമായ യാഗം തകർന്ന ഹൃദയം, അതായത് പാപബോധമുള്ള, അനുതപിക്കുന്ന ഹൃദയമാണ്. "ഹനനയാഗം നീ ഇച്ഛിക്കുന്നില്ല; അല്ലെങ്കിൽ ഞാൻ അർപ്പിക്കുമായിരുന്നു; ഹോമയാഗത്തിൽ നിനക്കു പ്രസാദവുമില്ല. ദൈവത്തിന്റെ ഹനനയാഗങ്ങൾ തകർന്നിരിക്കുന്ന മനസ്സ്; തകർന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയത്തെ ദൈവമേ നീ നിരസിക്കയില്ല" (സങ്കീ. 51:16–17).

പാപഭാരത്താൽ ദുഃഖിച്ച്, നന്മയിലേക്ക് തിരിയുവാൻ വെമ്പുന്ന ഹൃദയമാണ് ഹോമയാഗത്തേക്കാളും ഹനനയാഗത്തേക്കാളും ദൈവം ഇഷ്ടപ്പെടുന്നത്. പ്രവാചകന്മാർ ഈ ആശയം ആവർത്തിച്ചു പറയുന്നു. "യാഗത്തിലല്ല, ദയയിലും ഹോമയാഗത്തേക്കാൾ ദൈവപരിജ്ഞാനത്തിലും ഞാൻ പ്രസാദിക്കുന്നു" (ഹോശയ 6:6). യാഗത്തിന് അർത്ഥം നൽകുന്നത് അർപ്പകന്റെ ജീവിതപരിവർത്തനമാണ്. ദൈവിക ചിന്തയുടെ വെളിച്ചത്തിൽ പ്രവർത്തനശൈലിക്ക് മാറ്റം വരുന്നില്ലെങ്കിൽ യാഗം നിരർത്ഥകമാണ്. മീഖാ പ്രവാചകൻ ഇത് വിശദമാക്കുന്നു: "ആയിരം ആയിരം ആട്ടുകൊറ്റനിലും, പതിനായിരം പതിനായിരം തൈലനദിയിലും യഹോവ പ്രസാദിക്കുമോ?... മനുഷ്യാ നല്ലതു എന്തെന്നു അവൻ നിനക്കു കാണിച്ചു തന്നിരിക്കുന്നു: ന്യായം പ്രവർത്തിപ്പാനും, ദയാതൽപ്പരനായിരിപ്പാനും നിന്റെ ദൈവത്തിന്റെ സന്നിധിയിൽ താഴ്മയോടെ നടപ്പാനും അല്ലാതെ എന്താകുന്നു യഹോവ നിന്നോടു ചോദിക്കുന്നത്" (മീഖാ 6:6–8).

നീതിബോധമുള്ളവരും, ദയയുള്ളവരും, വിനയമുള്ളവരും ആയി ജീവിക്കണമെന്നാണ് ദൈവം മനുഷ്യരിൽ നിന്ന് പ്രതീക്ഷിക്കുന്നത്. ജീവിതത്തിൽ നന്മയുണ്ടാകാതെ, ഒരു ബാഹ്യചടങ്ങായി ആരാധിക്കുന്നതും യാഗം കഴിക്കുന്നതും പഴയനിയമം വിമർശിക്കുന്നു. നമ്മുടെ കർത്താവു തന്നെ ഈ നിലപാട് അംഗീകരിച്ച് സംസാരിക്കുന്നു (മർക്കോസ് 12:28–34 കാണുക).

പഴയനിയമത്തിൽ 'അപ്പൊക്രീഫാ' എന്ന വിഭാഗത്തിൽ ഉൾപ്പെടുന്ന പുസ്തകമാണ് "മഹാജ്ഞാനം." "പ്രഭാഷകൻ" (Ecclesiasticus), സീറാക്കിന്റെ മക

നായ യോശുവയുടെ ജ്ഞാനം (Wisdom of Jesus, Bar Sirach) എന്നും ഇതിന് പേരുണ്ട്. അതിൽ പറയുന്നു (34:18) "അന്യായമായി സമ്പാദിച്ചിട്ടുള്ളവയിൽ നിന്ന് അർപ്പിക്കുന്ന യാഗം കളങ്കിതമാണ്. നിയമനിഷേധിയുടെ വഴിപാടുകൾ സ്വീകാര്യമല്ല; വഷളന്റെ ബലികളിൽ അത്യുന്നതൻ പ്രസാദിക്കുന്നില്ല; എത്ര യാഗം അർപ്പിച്ചാലും അയാൾ പാപവിമുക്തനാകുന്നില്ല."

യാഗാർപ്പണം അതിൽ തന്നെ ഒരന്ത്യമല്ല. ദൈവത്തിന് നല്കുന്ന കൈക്കൂലിയല്ല യാഗം. നാണയത്തുട്ടുകളുടെ കിലുക്കത്തിൽ പ്രസാദിക്കുന്നവനല്ല ദൈവം. കുറെ യാഗങ്ങൾ കഴിച്ചാൽ ദൈവം സംപ്രീതനാകുമെന്ന മിഥ്യാസങ്കൽപ്പത്തിനെതിരെ പ്രവാചകന്മാർ എന്നും പോരാടിയിട്ടുണ്ട്.

മുകളിൽ സൂചിപ്പിച്ച 'മഹാജ്ഞാനം' എന്ന ഗ്രന്ഥത്തിൽ (38-ാം അദ്ധ്യായം) വിവിധ തൊഴിലുകളിൽ ഏർപ്പെടുന്നവരെപ്പറ്റി പറയുന്നു. നിലം ഉഴുന്നവർ, ശില്പികൾ, കുശവന്മാർ, കെട്ടിടങ്ങൾ പണിയുന്നവർ എന്നിവരെപ്പറ്റി പറഞ്ഞിട്ട് കൂട്ടിച്ചേർക്കുന്നു (38:34): "എന്നാൽ അവർ ഈ ലോകത്തിന്റെ കെട്ടുറപ്പ് നിലനിർത്തുന്നു; അവരുടെ തൊഴിൽ തന്നെയാണ് അവരുടെ പ്രാർത്ഥന."

ആത്മാർത്ഥതയോടെ, ചെയ്യുന്ന ഓരോ ജോലിയും ദൈവത്തിന് സമർപ്പിക്കുന്ന ആരാധനയാണ്. ജീവനും വിശുദ്ധിയും ദൈവത്തിന് പ്രസാദവുമുള്ള യാഗം നമ്മുടെ ജീവിതമാണ്. നീതിയിലും, വിനയത്തിലും ദൈവാശ്രയത്തിലും നാം ജീവിക്കുമ്പോൾ നാം തന്നെ ദൈവത്തിന് പ്രീതികരമായ യാഗമായിത്തീരുന്നു.

### 2. വി. കുർബ്ബാനയുടെ അർത്ഥം

പഴയനിയമ ബലികൾ മനുഷ്യന്റെ സ്വയസമർപ്പണത്തിന്റെ പ്രതീകങ്ങളായിരുന്നു എന്ന് നാം കണ്ടു. സ്വയസമർപ്പണമില്ലാതെ, ജീവിതത്തിൽ നന്മയുണ്ടാകുവാൻ ആഗ്രഹിക്കാതെ നടത്തുന്ന ബലികൾ നിരർത്ഥകങ്ങളാണെന്ന് പഴയനിയമം ആവർത്തിച്ച് പറയുന്നുവെന്നും നാം മനസ്സിലാക്കി. ഈ പശ്ചാത്തലത്തിൽ വി. കുർബാനയുടെ അർത്ഥം നമുക്ക് പരിശോധിക്കാം.

മനുഷ്യന്റെ ഭോജ്യവസ്തുക്കളായ അപ്പവും വീഞ്ഞുമാണല്ലോ വി. കുർബാനയിൽ നാം അർപ്പിക്കുന്നത്. അവ സമർപ്പിക്കുമ്പോൾ മനുഷ്യന്റെ അദ്ധ്വാനഫലമാണ് ദൈവത്തിന് അർപ്പിക്കുന്നത്. അപ്പം ദൈവത്തിന്റെ ദാനമാണ്. ദൈവത്തിൽ നിന്ന് ലഭിച്ചത് നന്ദിസൂചകമായി ദൈവമുമ്പാകെ സമർപ്പിക്കുന്നു. അതിലൂടെ മനുഷ്യൻ ദൈവത്തോടുള്ള വിധേയത്വം പ്രകടിപ്പിക്കുന്നു.

വി. കുർബാനയിൽ അർപ്പിക്കുന്ന ഒരപ്പം സഭയുടെ ഐക്യത്തിന്റെ പ്രതീകമാണ്. സഭയുടെ സ്വയസമർപ്പണത്തിന്റെ അടയാളമാണ് ഒറ്റ അപ്പം. രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ എഴുതിയ 'ഡിഡാക്കെ' എന്ന ഗ്രന്ഥത്തിലെ വി. കുർബ്ബാനയിലെ ഒരു പ്രാർത്ഥന ഇങ്ങനെയാണ്: "ഒരിക്കൽ പല കുന്നുകളിന്മേൽ ചിതറികിടന്നിരുന്ന (ധാന്യങ്ങൾ) ഒന്നു ചേർന്ന് ഈ ഒരപ്പം ഉണ്ടായതുപോലെ ഭൂമിയുടെ അറ്റങ്ങളിൽ ചിതറിക്കിടക്കുന്ന നിന്റെ സഭയെ നിന്റെ രാജ്യത്തിൽ ഒരുമിച്ചു കൊണ്ടുവരേണമേ."

പല ധാന്യമണികളിൽ നിന്നുണ്ടായ ഒരപ്പം ഏക സഭയുടെ പ്രതീകമാണ്. നമ്മുടെ പ്രതീകമാണ്, നമ്മുടെ സ്വയസമർപ്പണത്തിന്റെ പ്രതീകമാണ്. വി. കുർബാനയുടെ ആരംഭത്തിൽ ഒരു സെദ്റായിൽ ഇങ്ങനെ പ്രാർത്ഥിക്കുന്നു: "ഞങ്ങൾ തന്നെ നിനക്ക് സ്വീകാര്യബലിയായി ഭവിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ." വി. കുർബാനയിലെ ഒരുക്ക ശുശ്രൂഷയിൽ (തൂയോബോ) ഒരു പ്രാർത്ഥനയിൽ നാം ചൊല്ലുന്നു: "കർത്താവേ നിനക്ക് സുഗന്ധവാസനയായി സ്തോത്രബലികൾ സമർപ്പിക്കുവാൻ ഞങ്ങൾ യോഗ്യരായി തീരണമേ. ഞങ്ങളുടെ വിചാരങ്ങളും വചനവും പ്രവർത്തിയും ദഹനയാഗങ്ങളായും ഭവിക്കണമേ."

ദൈവം പ്രീതിപ്പെടുന്ന യാഗം നന്മയിലുള്ള ജീവിതമാണ്. അതിന്റെ പ്രതീകമായും, അതിനുള്ള ഉപാധിയുമായിട്ടാണ് അപ്പവീഞ്ഞുകൾ അർപ്പിക്കുന്നത്. വി. കുർബാനയ്ക്ക് സാധാരണ നല്കുന്ന പേര് 'സ്തോത്രബലി' (eucharist) എന്നാണ്. ദൈവം ചെയ്ത വൻകാര്യങ്ങൾക്ക് നന്ദി പറയുകയാണ് വി. കുർബാനയുടെ കാതലായ വശം. ലോകത്തെ സൃഷ്ടിച്ചതിനും, തന്റെ പുത്രന്റെ ജഡധാരണം വഴി തിന്മയിൽ നിന്ന് അതിനെ രക്ഷിച്ചതിനും വി. കുർബാനയിൽ ദൈവത്തെ നന്ദിയോടെ സ്തുതിക്കുന്നു. കേവലം ഒരു പൂജാകർമ്മമായി (cult) തുടരുവാനല്ല കർത്താവ് വി. കുർബാന സ്ഥാപിച്ചത്. തന്റെ തിരുശരീരരക്തങ്ങളിലുള്ള പങ്കാളിത്തം വഴി നാം ദൈവസ്വഭാവമുള്ളവരായിത്തീരുന്നതിനാണ്.

വി. കുർബ്ബാനയെപ്പറ്റി നമ്മുടെ കർത്താവ് പഠിപ്പിച്ചത് യോഹന്നാന്റെ സുവിശേഷം ആറാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. അവിടെ കർത്താവ് പറയുന്നു: "എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവൻ ഉണ്ട്" (യോഹ. 6:54). ദൈവം നമ്മിൽ വസിക്കുന്ന അവസ്ഥയാണ് നിത്യജീവൻ. യോഹന്നാന്റെ സുവിശേഷത്തിൽ 'ജീവൻ' എന്നത് ക്രിസ്തുവിന്റെ സ്വഭാവമാണ്. ക്രിസ്തു നമ്മിൽ വസിക്കുന്ന അവസ്ഥയാണ് നിത്യജീവൻ (യോഹ. 6:56-57). ക്രിസ്തുവിന്റെ സ്വഭാവം ഉണ്ടാകുന്നതാണ് നിത്യജീവന്റെ ലക്ഷണം. വി. കുർബാനാനുഭവത്തിന്റെ ലക്ഷ്യം ക്രിസ്തു നമ്മിൽ വസിച്ച്, നമ്മിൽ നിത്യജീവൻ ഉണ്ടാവുകയാണ്. അതായത് ക്രിസ്തുവിൽ കാണപ്പെട്ട ദൈവികഗുണങ്ങളായ സ്നേഹവും കരുണയും ത്യാഗമനസ്ഥിതിയും നമ്മിൽ ഉണ്ടാവുകയാണ്.

വി. കുർബാനയുടെ ആരംഭത്തിലുള്ള ഒരു പ്രൊമിയോനിൽ ഈ ആശയം കാണുന്നു: "മഹത്തരമായ നിന്റെ സാദൃശ്യത്തിലേയ്ക്ക് ഞങ്ങളെ രൂപാന്തരപ്പെടുത്തണമേ. ഞങ്ങളെ നിന്റെ  വാസത്തിന് ആലയവും ഈ സ്ഥലത്തെ നിന്റെ ബഹുമാന്യതയുടെ നിവാസത്തിനുള്ള സ്ഥാനവുമാക്കിത്തീർക്കണമേ."

വി. കുർബാനാനുഭവത്തിലൂടെ നാം തന്നെ ദൈവം വസിക്കുന്ന ആലയങ്ങളായിത്തീരണം. വി. പൗലൂസിന് പ്രിയങ്കരമായ ഒരാശയമാണിത്: "നിങ്ങൾ ദൈവത്തിന്റെ മന്ദിരം എന്നും, ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും അറിയുന്നില്ലയോ?" (1 കൊരി. 3:16). ദൈവം വസിക്കുവാൻ ഇഷ്ടപ്പെടുന്ന യഥാർത്ഥ ആലയം മനുഷ്യരാണ്. മനുഷ്യഹൃദയം ഒരു മദ്ബഹാ ആയി രൂപാന്തരപ്പെടണം. ഹൃദയത്തിലെ വിചാരങ്ങളും വാക്കുകളും പ്രവർത്തികളും ദൈവത്തിന് പ്രസാദമുള്ള യാഗമായിത്തീരണം. ബുദ്ധിയുള്ള ആരാധന എന്നതുകൊണ്ട് അർത്ഥമാക്കുന്നത് ഇതാണ്.

### 3. ധൂപാർപ്പണത്തിന്റെ അർത്ഥം

പൗരസ്ത്യ ആരാധനയിലെ സുപ്രധാനഘടകമാണ് ധൂപാർപ്പണം. വി. കുർബാനയിലും, കൂദാശാനുഷ്ടാനങ്ങളിലും, യാമപ്രാർത്ഥനകളിലും ധൂപാർപ്പണത്തിന് പ്രധാന സ്ഥാനമുണ്ട്. പഴയനിയമ ആരാധനയിൽ ധൂപാർപ്പണമുണ്ടായിരുന്നു (പുറ. 30). പ്രത്യേക ധൂപവർഗ്ഗമുണ്ടായിരുന്നു. യറുശലേം ദേവാലയത്തിലെ ധൂപപീഠത്തിൽ ദിവസേന രാവിലെയും, വൈകിട്ടും, ധൂപാർപ്പണം നടത്തണമെന്ന് ദൈവം മോശയോടു കല്പിച്ചു (പുറ. 30:7-8). ഈ ധൂപാർപ്പണം യിസ്രായേലിന്റെ പ്രാർത്ഥനയുടെ പ്രതീകമായിരുന്നു. ദൈവജനത്തിന്റെ പ്രാർത്ഥന സൗരഭ്യധൂപമായി ദൈവസന്നിധിയിലേയ്ക്ക് ഉയരുന്നു എന്നായിരുന്നു ധൂപാർപ്പണത്തിന്റെ അർത്ഥം. "എന്റെ പ്രാർത്ഥന തിരുസന്നിധിയിൽ ധൂപമായും, എന്റെ കൈകളെ മലർത്തുന്നത് സന്ധ്യായാഗമായും തീരട്ടെ" എന്ന് സങ്കീർത്തനക്കാരൻ (141:12) പറയുന്നത് ഈ അർത്ഥത്തിലാണ്.

വി. സഭയുടെ ആരാധന നിർമ്മലധൂപമായും നിർമ്മല യാഗമായുംദൈവസന്നിധിയിലേക്കു ഉയരുന്നു എന്ന അർത്ഥത്തിലാണ് ധൂപം അർപ്പിക്കുന്നത്. വിശുദ്ധന്മാരുടെ പ്രാർത്ഥന (സഭയുടെ പ്രാർത്ഥന) ദൈവസന്നിധിയിൽ അർപ്പിക്കപ്പെടുന്ന "ധൂപവർഗ്ഗം നിറഞ്ഞ പൊൻകലശ"മാണെന്ന് വെളിപ്പാടിൽ യോഹന്നാൻ പറയുന്നു (വെളി. 5:8).

ഹൃദയത്തിലെ നന്മയിൽ നിന്നുയരുന്ന പ്രാർത്ഥനയാണ് സുഗന്ധധൂപം. നമ്മുടെ മനസ്സിലെ നന്മയും മാനസാന്തരവും സുഗന്ധധൂപമായി ദൈവസന്നിധിയിൽ എത്തുന്നു. വലിയ നോമ്പിന്റെ ആരംഭത്തിലെ ശുബ്ക്കോനോ (അനുരഞ്ജന) ശുശ്രൂഷയിലെ ധൂപപ്രാർത്ഥനയിൽ ഇങ്ങനെ ചൊല്ലുന്നു:

"ഞങ്ങൾ നിർവ്വഹിക്കുന്ന ഈ ശുശ്രൂഷയിൽ തെരഞ്ഞെടുക്കപ്പെട്ട ധൂപത്തിലും, ആനന്ദപരിമളത്തിലും ഹിതകരമായ ധൂപത്തിലും എന്നപോലെ തിരുവിഷ്ടം പ്രീതിപ്പെടുമാറാകണമേ."

നോമ്പിനു മുമ്പുള്ള അനുരഞ്ജന ശുശ്രൂഷ നമ്മുടെ മാനസാന്തരത്തിന്റെ അടയാളമാണ്. നന്മയിലേക്ക് തിരിയുന്നതിന്റെ പ്രഥമപടിയാണ്. അത് പരിമളധൂപം പോലെ സ്വീകരിക്കണമേയെന്നാണ് ഇവിടെ പ്രാർത്ഥിക്കുന്നത്.

വി. കുർബാനയ്ക്ക് മുമ്പുള്ള തൂയോബോയിലെ ഒരു പ്രാർത്ഥനയിൽ ചൊല്ലുന്നു: "എന്റെ കർത്താവേ, ഞങ്ങളുടെ പ്രാർത്ഥനകളുടെ സൗരഭ്യം എപ്പോഴും നിന്നെ ആനന്ദിപ്പിക്കുകയും ഞങ്ങളുടെ സുഗന്ധധൂപം നിന്നെ പ്രീതിപ്പെടുത്തുകയും ചെയ്യണമേ."

നമ്മുടെ ജീവിതത്തിൽ നന്മ ഉണ്ടാകുമ്പോഴാണ്, നമ്മുടെ പ്രാർത്ഥനകളുടെ സൗരഭ്യം ദൈവമുമ്പാകെ പ്രവേശിക്കുന്നത്. വി. പൗലൂസിന്റെ ചിന്തയിൽ സ്നേഹത്തിലുള്ള ജീവിതം ദൈവത്തിനർപ്പിക്കുന്ന സൗരഭ്യവാസനയായ വഴിപാടും യാഗവുമാണ്:

"ക്രിസ്തുവും നിങ്ങളെ സ്നേഹിച്ച് നമുക്കുവേണ്ടി തന്നെത്താൻ ദൈവത്തിന് സൗരഭ്യവാസനയായ വഴിപാടും യാഗവുമായ് അർപ്പിച്ചതുപോലെ സ്നേഹത്തിൽ നടപ്പീൻ" (എഫെ. 5:1).

പൗലൂസിന്റെ ബുദ്ധിമുട്ടിൽ ഫിലിപ്യർ സഹായിച്ചത് "സൗരഭ്യവാസനയായി ദൈവത്തിന് പ്രസാദവും സുഗ്രാഹ്യവുമായ യാഗ"മാണെന്ന് പറയുന്നു (ഫിലി. 4:18).

**4. സൗരഭ്യയാഗം**

മറ്റുള്ളവർക്ക് നാം എത്തിക്കുന്ന സഹായം ദൈവത്തിനർപ്പിക്കുന്ന യാഗമാണെന്ന് സെന്റ് ജോൺ ക്രിസോസ്റ്റം പറയുന്നു. സദൃശ്യവാക്യങ്ങളിൽ ഇതേ ആശയം മറ്റൊരുവിധത്തിൽ അവതരിപ്പിക്കുന്നു. "എളിയവനോട് കൃപ കാട്ടുന്നവൻ യഹോവയ്ക്ക് വായ്പ കൊടുക്കുന്നു."

നമ്മുടെ ആരാധനയ്ക്കും യാഗത്തിനും അർത്ഥം നൽകുന്നത് നമുക്ക് ചുറ്റുമുള്ളവരോട് കാണിക്കുന്ന ദയയും സ്നേഹവുമാണ്. കരുണയില്ലാതെ അർപ്പിക്കുന്ന ബലിയിലോ ആരാധനയിലോ ദൈവം സംപ്രീതനാകുന്നില്ല. "യാഗത്തിലല്ല കരുണയിലത്രെ ഞാൻ പ്രസാദിക്കുന്നു" എന്ന് കർത്താവ് ചൂണ്ടിക്കാണിക്കുന്നു (മത്താ. 9:13; ഹോശയ 6:6).

ദൈവസാന്നിദ്ധ്യമുള്ള യാഗപീഠമാണ് ദരിദ്രരും, വിധവമാരും, അനാഥരും, നിന്ദിതരും, പീഢിതരും. അവർക്ക് നൽകുന്ന ഒരു സഹായം, ഒരു സന്ദർശനം, സ്നേഹനിർഭരമായ ഒരു വാക്ക്, ഒരു പുഞ്ചിരി, ഒരു ചെറിയ സഹായം ദൈവത്തിനർപ്പിക്കുന്ന സൗരഭ്യയാഗമാണ്, അതിന്റെ പരിമളം ദൈവസന്നിധിയിൽ തീർച്ചയായും എത്തിച്ചേരും. അന്ത്യന്യായവിധിയെപ്പറ്റി കർത്താവ് പറയുന്നതിന്റെ പൊരുൾ ഈ അർത്ഥത്തിൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു (മത്താ. 25:35-40).

ആരാധനയുടെ പ്രാധാന്യത്തെ ഞാൻ വിസ്മരിക്കുന്നില്ല. ആരാധനയെ അർത്ഥവത്താക്കുന്നത് സ്നേഹത്തിലും കരുണയിലും അധിഷ്ഠിതമായ സേവനമാണ്. സ്നേഹവും കരുണയും നമ്മിലുണ്ടാക്കി, നമുക്ക് ചുറ്റുമുള്ളവരെ കാണുവാൻ നമ്മുടെ കണ്ണുകളെ തുറക്കുവാൻ ആരാധന പര്യാപ്തമാകണം.

നമ്മുടെ ആരാധന സ്വർഗ്ഗീയമാണെന്ന് നാം വിശ്വസിക്കുന്നു. സ്വർഗ്ഗത്തിൽ, ദൈവസിംഹാസനത്തിന് മുമ്പാകെ പ്രവേശിച്ച് ദൈവത്തെ ആരാധിക്കുന്നു എന്നതാണ് പൗരസ്ത്യ ആരാധനയുടെ അടിസ്ഥാനതത്ത്വം. സ്വർഗ്ഗത്തിന്റെ അനുഭവം ആരാധനയിലൂടെ ലഭ്യമാകുന്നുവെന്ന് നാം വിശ്വസിക്കുന്നു.

സ്വർഗ്ഗത്തിലെ സന്തോഷത്തെ ഒരു വിരുന്നിനോടാണ് സുവിശേഷങ്ങളിൽ ഉപമിച്ചിരിക്കുന്നത്. വിരുന്നിൽ അതിഥികളുടെ ആവശ്യങ്ങളെപ്പറ്റി ആതിഥേയൻ ബോധവാനായിരിക്കും; ആവശ്യങ്ങൾ ചോദിച്ചറിഞ്ഞ് നടത്തിക്കൊടുക്കും. അതിഥികളുടെ സന്തോഷമാണ് ആതിഥേയന്റെ ആഗ്രഹം.

ഈ ലോകം ദൈവരാജ്യത്തിന്റെ വിരുന്നുശാലയാണ്. ഓരോ മനുഷ്യനും അതിലെ അതിഥിയാണ്. ദൈവത്തിന്റെ ആതിഥേയ ശുശ്രൂഷയിൽ സഭ പങ്കുചേരുന്നു. ഓരോ മനുഷ്യന്റെയും ആവശ്യങ്ങളും സന്തോഷവും കണക്കിലെടുത്ത് നാം പ്രവർത്തിക്കുന്നുവെങ്കിൽ, ഈ ലോകം ദൈവരാജ്യമായി രൂപാന്തരപ്പെടും; ഇതൊരു വിരുന്നുശാലയായിത്തീരും. അതിലെ സന്തോഷത്തിൽ ദൈവവും സന്തോഷിക്കും.

സ്വർഗ്ഗത്തിന്റെ ഒരു പ്രത്യേകത മറ്റുള്ളവരെപ്പറ്റിയുള്ള കരുതലാണ്. ഒരു വിശുദ്ധൻ പ്രാർത്ഥിച്ചു: "ദൈവമേ സ്വർഗ്ഗവും നരകവും കാണിച്ചുതരേണമേ." ദൈവം ഒരു ദർശനത്തിൽ കാണിച്ചുകൊടുത്തു.

ആദ്യം നരകമാണ് അദ്ദേഹം കണ്ടത്. നരകവാസികൾ പന്തിയായി ഭക്ഷണത്തിനിരിക്കുന്നു. ഓരോരുത്തരുടെയും മുമ്പിൽ ഓരോ പാത്രത്തിൽ കഞ്ഞി വിളമ്പിവച്ചിരിക്കുന്നു. എന്നാൽ വിചിത്രമെന്ന് പറയട്ടെ, ഓരോരുത്തരുടെയും കൈമുട്ട് മടക്കാനാകാത്തവിധത്തിൽ, നീണ്ട ഓരോ തവി കൈയോട് ചേർത്ത് കെട്ടിയിരിക്കുന്നു. ഓരോരുത്തരും പാത്രത്തിൽ നിന്ന് കഞ്ഞി കോരിക്കുടിക്കുവാൻ വൃഥാ ശ്രമം നടത്തുന്നു. ആർക്കും കഞ്ഞി കുടിക്കാനാവാതെ തട്ടിത്തൂവികളയുന്നു.

പിന്നീട് വിശുദ്ധൻ സ്വർഗ്ഗം കണ്ടു. അവിടെയും കാഴ്ച ഇതു തന്നെ. കഞ്ഞിക്ക് മുമ്പിൽ, തവി കൈയോട് ചേർത്ത് കെട്ടിയിരിക്കുന്ന മനുഷ്യർ നിരന്നിരിക്കുന്നു. ഒരാൾ കോരി സമീപത്തിരിക്കുന്നവന് കൊടുക്കുന്നു. അവൻ തിരിച്ചും. കഞ്ഞി ഒട്ടും നഷ്ടപ്പെടാതെ എല്ലാവരും കുടിച്ച് തൃപ്തരാകുന്നു.

ചുറ്റുമുള്ളവരെ കാണുവാനും അവരുടെ ആവശ്യങ്ങളെപ്പറ്റി ബോധവാന്മാരാകുവാനും സാധിക്കുന്നവർ സ്വർഗത്തിലാണ് ജീവിക്കുന്നത്. പരസ്പര സ്നേഹവും ബഹുമാനവുമുള്ള സ്ഥലമാണ് സ്വർഗം.

നരകത്തിന് ഇംഗ്ലീഷിൽ 'Hades' (underworld, hell) എന്നാണല്ലോ പറയുന്നത്. ഗ്രീക്കിലെ aides ആണ് ഇതിന്റെ മൂലപദം. id എന്ന ധാതുവിൽ നിന്നാണ് ഈ വാക്കിന്റെ ഉത്ഭവം. ഇതേ ധാതുവിൽ നിന്ന് ഉത്ഭവിച്ചതാണ് ലാറ്റിനിലെ videre (ശൂന്യത) എന്ന വാക്ക്. ഈ അർത്ഥത്തിൽ ചിന്തിച്ചാൽ 'നരകം' എന്നത് മനുഷ്യന് കണ്ണ് കാണാൻ സാധിക്കാത്ത സ്ഥലമാണ്. ചുറ്റുമുള്ളവരെ അവഗണിക്കുന്ന സ്ഥലമാണ്. സഹോദരനെ കാണാൻ കഴിയാത്ത അവസ്ഥയാണ് നരകം. അവിടെ സ്വാർത്ഥത കൊടികുത്തി വാഴുന്നു. അന്യന്റെ സാമീപ്യം തന്നെ അരോചകമായി കാണുന്നു. "നരകം എന്റെ അയൽക്കാരനാണ്" (hell! It is my neighbour) എന്ന് ഫ്രഞ്ച് തത്വചിന്തകനായ ജോൺപോൾ സാർത്ര് പറഞ്ഞത് ഈ അർത്ഥത്തിലാണ്.

"ഓരോരുത്തനും സഹോദരനെ തന്നേക്കാൾ ശ്രേഷ്ഠനെന്ന് എണ്ണിക്കൊൾവീൻ" എന്ന് വി. പൗലൂസ് പറയുന്നു. ഈ മനോഭാവമുള്ള സ്ഥലമാണ് സ്വർഗം. നമ്മുടെ ജീവിതം സ്വർഗീയമായിത്തീരുന്നത് അതായത് ദൈവസാന്നിദ്ധ്യമുള്ളതായിത്തീരുന്നത് ആരാധനയും സേവനവും സമന്വയിക്കപ്പെടുമ്പോഴാണ്.

പേഴ്സിനെ ബാധിക്കാത്ത ഭക്തിജീവിതം നയിക്കുന്നവരാണ് ബഹുഭൂരിപക്ഷം ക്രിസ്ത്യാനികളും. അങ്ങനെയുള്ളവരെ വി. ബസ്സേലിയോസ് നിശിതമായി വിമർശിക്കുന്നു: "ഉപവസിക്കുകയും, പ്രാർത്ഥിക്കുകയും, വിലപിക്കുകയും തങ്ങളുടെ പോക്കറ്റിനെ ബാധിക്കാത്ത ഭക്തിപ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്യുന്ന അനേകരെ എനിക്കറിയാം. അതേസമയം മുട്ടുള്ളവരെ അവർ സഹായിക്കുന്നതേയില്ല. അവരുടെ പ്രവർത്തികൾക്ക് എന്ത് മേന്മയാണുള്ളത്? ദൈവരാജ്യം അവർക്ക് അടയ്ക്കപ്പെട്ടിരിക്കുന്നു."

ദുരിതമനുഭവിക്കുന്നവരെ വിസ്മരിച്ചുകൊണ്ടുള്ള ഭക്തിപ്രകടനങ്ങളിൽ ദൈവം പ്രീതിപ്പെടുന്നില്ല. അവർക്ക് ദൈവരാജ്യം അപ്രാപ്യമാണ്. വലിയ നോമ്പിലെ ഒരു പ്രാർത്ഥനയിൽ പറയുന്നതുപോലെ അവരുടെ പ്രാർത്ഥന ദൈവസന്നിധിയിൽ എത്തുന്നില്ല. "നോമ്പ് ബലഹീനമാകുന്നു; സ്നേഹം അതിനെ കരേറ്റുന്നില്ലെങ്കിൽ, അത് അത്യുന്നതന്റെ അടുത്തെത്തുന്നില്ല."

ഈ ആശയം അല്പം കഠിനമായ ഭാഷയിൽ രവീന്ദ്രനാഥ ടാഗോർ 'ഗീതാഞ്ജലിയിൽ പ്രകടിപ്പിക്കുന്നു. 'നീ കണ്ണ് തുറന്ന് നോക്കുക; നിന്റെ ദൈവം നിന്റെ മുമ്പിൽ ഇല്ലെന്ന് നീ കാണുന്നു. നീ മുറിയുടെ മൂലയിൽ കയറിയിരുന്ന് ആരെയാണ് പൂജിക്കുന്നത്? എന്തിനാണ് മന്ത്രങ്ങളും സങ്കീർത്തനങ്ങളും ഉരുവിടുന്നത്? വഴിപ്പണിക്ക് കല്ല് വെട്ടുന്ന മനുഷ്യനെയും പാടത്ത് പണിയെടുക്കുന്ന കർഷകനെയും നീ കാണുക. നിന്റെ ദൈവം അവിടെയാണ്. അവിടുന്ന് വെയിലത്തും മഴയത്തും അവരോട് കൂടിയുണ്ട്. അവിടുത്തെ വസ്ത്രങ്ങൾ മുഷിഞ്ഞതാണ്."

വിയർപ്പിന്റെ മണവും, മുഷിഞ്ഞ വസ്ത്രത്തിന്റെ മണവും ഉള്ള ഒരു ലോകത്തെ വിസ്മരിച്ചുള്ള ആരാധനയിൽ ദൈവം പ്രസാദിക്കുന്നില്ല.

മരുവാസികളായ സന്യാസപിതാക്കന്മാരുടെ ചരിത്രത്തിൽ പറയുന്ന ഒരു കഥയുണ്ട്;

"ഒരിക്കൽ ഒരു യുവസന്യാസി ഗുരുവിനോട് ചോദിച്ചു: 'രണ്ട് സന്യാസിമാർ ഒരിടത്ത് ജീവിച്ചിരുന്നു. ഒരാൾ മുറിയിൽ നിന്ന് പുറത്തിറങ്ങുകയില്ല. ആറ് ദിവസം തുടർച്ചയായി ഉപവസിക്കും. ശരീരത്തെ കഠിനമായി പീഡിപ്പിക്കും. അപരൻ രോഗികളെ ശുശ്രൂഷിക്കുന്നു. അതല്ലാതെ മറ്റൊന്നും അയാൾ ചെയ്തിരുന്നില്ല. ആരുടെ പ്രവർത്തിയിലാണ് ദൈവം പ്രസാദിക്കുന്നത്?' എന്നായിരുന്നു യുവസന്യാസിയുടെ ചോദ്യം. ഗുരു പറഞ്ഞു: ആറ് ദിവസം തുടർച്ചയായി ഉപ

വസിക്കുന്നവൻ മൂക്കിൽ കയർ തുളച്ച് തൂങ്ങികിടന്ന് തപസ്സ് ചെയ്താലും രോഗികളെ ശുശ്രൂഷിക്കുന്നവന് സമനാകയില്ല."

ഇമ്പകരമായി പാടി, ചിട്ടയോടെ ആരാധന നടത്തിയാൽ ദൈവത്തിന് സന്തോഷമാകുമെന്ന് പലർക്കും മിഥ്യാധാരണയുണ്ട്. ആരാധനയുടെ ബാഹ്യ സൗന്ദര്യത്തിലല്ല ദൈവം പ്രസാദിക്കുന്നതെന്ന് പ്രവാചകനായ ആമോസ് പറയുന്നു. "നിന്റെ പാട്ടുകളുടെ സ്വരം എന്റെ മുമ്പിൽ നിന്ന് നീക്കുക; നിന്റെ വീണാനാദം ഞാൻ കേൾക്കുകയില്ല. എന്നാൽ ന്യായം വെള്ളം പോലെയും നീതി വറ്റാത്ത തോട് പോലെയും കവിഞ്ഞൊഴുകട്ടെ" (ആമോസ് 6:23-24).

നീതിയും ന്യായവും അംഗീകരിക്കാത്ത ജനതയുടെ ആരാധനയെപ്പറ്റിയാണ് ആമോസ് പറയുന്നത്. നീതിയും ന്യായവും മറിച്ചുകളഞ്ഞ്, ബാഹ്യമായ ശ്രവണസുന്ദരമായ ആരാധനയിൽ മാത്രമാണ് നാം ശ്രദ്ധിക്കുന്നതെങ്കിൽ, അത് ദൈവമുമ്പാകെ എത്തുന്നില്ലെന്ന് നാം മനസ്സിലാക്കണം.

ആരാധനയും സേവനവും പരസ്പരപൂരിതങ്ങളാണ്. പരിശുദ്ധനായ പരുമല തിരുമേനിയും പാമ്പാടി തിരുമേനിയും പള്ളിക്കുള്ളിൽ മാത്രം ജീവിച്ച് പ്രാർത്ഥനകൾ ഉരുവിട്ട് ജീവിതം തള്ളിനീക്കിയവർ അല്ലായിരുന്നു. തങ്ങൾ ജീവിച്ച സമൂഹത്തിന്റെ പ്രശ്നങ്ങളെ ഉൾക്കൊണ്ട് ജീവിച്ച കർമ്മനിരതരായ മഹർഷിമാരായിരുന്നു ഈ പിതാക്കന്മാർ. തങ്ങളുടെ ജീവിതം ദൈവത്തിന് സൗരഭ്യവാസനയായി, ബുദ്ധിയുള്ള ആരാധനയായി അവർ അർപ്പിച്ചു.

മരുവാസികളായ സന്യാസപിതാക്കന്മാരുടെ ജീവിതത്തിൽ പ്രാർത്ഥനയ്ക്കും അദ്ധ്വാനത്തിനും, തുല്യസ്ഥാനമാണ് ഉണ്ടായിരുന്നത്. അവർ കൃഷിപ്പണിയിലോ, ഈന്തപനയോലകൊണ്ടുള്ള പായ് അല്ലെങ്കിൽ കുട്ടനെയ്യുന്നതിലോ വ്യാപൃതരായിരുന്നു. ഉല്പന്നങ്ങൾ വിറ്റ് കിട്ടുന്ന തുച്ഛമായ വരുമാനം കൊണ്ട് ഉപജീവനം കഴിക്കുകയും, സാധുക്കളെ സഹായിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ 'അഗാത്തോ' എന്ന സന്യാസപിതാവ് കുട്ടകൾ വില്ക്കുവാൻ പട്ടണത്തിൽ വന്നപ്പോൾ അപരിചിതനായ ഒരു രോഗി അവശനായി വഴിയരുകിൽ കിടക്കുന്നത് കണ്ടു. അയാളെ നോക്കുവാൻ ആരുമില്ലെന്ന് അദ്ദേഹത്തിന് മനസ്സിലായി. വൃദ്ധനായ അഗാത്തോ പട്ടണത്തിൽ താമസിച്ച് അയാളെ ശുശ്രൂഷിക്കുവാൻ തീരുമാനിച്ചു. അടുത്തുള്ള സത്രത്തിൽ ഒരു മുറി വാടകയ്ക്കെടുത്തു. പകൽസമയം പുറത്ത് പോയി പണിയെടുത്ത് പണമുണ്ടാക്കി സത്രത്തിന്റെ വാടകയും, രോഗിക്കുള്ള മരുന്നിന്റെ ചിലവും വഹിച്ചു. ഇങ്ങനെ നാലു മാസം അദ്ദേഹം രോഗിയെ പരിചരിച്ചു. രോഗി പൂർണ്ണ സൗഖ്യം പ്രാപിച്ചപ്പോൾ 'അഗാത്തോ' മരുഭൂമിയിലേയ്ക്ക് മടങ്ങി.

❑



**മണ്ണത്തൂർ വലിയ പള്ളിയിൽ ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് വി. കുർബാന അർപ്പിച്ചു.**

**കവിത**

# പ്രവാസികൾ നാം

*(വത്സലരേ ദൂരത്തെന്തിനു നിൽക്കുന്നെ... എന്ന ട്യൂണിൽ)*

ഞങ്ങൾ തൻ പ്രിയരാം ഓരോരുത്തരെയും
അകലത്താക്കും മരണത്തിൻ താഡനമേറ്റ്
വ്യഥയിൽ പുളയുന്ന ഹൃദയത്തിൻ ഭാരം
ആളില്ലറിയാൻ സാന്ത്വനമായ്ത്തീർന്നീടാനും

മരണത്തിൻ ചുഴിയിൽ ആഴത്തിൽ താഴ്ന്ന്
ശ്വാസത്തിന്നായ് പൊങ്ങാത്തോരു മുങ്ങൽ മാത്രം
തിരികെ വരാതുള്ള യാത്രയിതാണെങ്കിൽ
സമയമതില്ലവ്യഥാവാക്കാൻ അല്പം പോലും

നശ്വരലോകത്തേക്കില്ലിനിയൊരു വരവ്
എങ്കിൽ വ്യർത്ഥത വിട്ടുണരാം ഉത്തമനരരായ്
സ്നേഹത്തിൽ വളരാം സത്യത്തിൽ മുതിരാം
നൈർമ്മല്യം വിനയം നിറയും ഹൃദയം നേടാം

പരദേശികളായ ഞങ്ങൾക്കില്ലിവിടെ
സ്ഥിരമൊരു വാസം ഒരു നാളും നശ്വര ലോകേ
പാമര പണ്ഡിത ഭേ-ദം കൂടാതെ വരും
മരണത്തിൻ സവിധേയെന്നും പൂർണ്ണ സമത്വം

മരണത്തിൻചുഴിയിൽ മുങ്ങിയ മമനാഥൻ
ശൂന്യതയിൽ വീഴാതെത്തി ശോഭിത തീരം
മരണത്തെക്കൊന്ന് എന്നും ജീവിക്കും
അവിടുന്നേകും വൻ ധൈര്യം പ്രത്യാശയതും

ദുരിതത്തിൻ കാലം ദൂരത്തീന്നെല്ലാം
സ്വന്തം വീട്ടിൽ നാട്ടിൽ വന്നെത്തീടുംപോൽ
ശോഭിതയാത്രയ്ക്കായ് പ്രത്യാശ-യേക
നിത്യസുന്ദര ഭവനത്തിൽ ചെന്നെത്തീടാൻ

വിശ്വാസക്കണ്ണാൽ മാത്രം ദർശിച്ച
നാഥാ നിൻ സന്നിധിയണയും ആമോദത്താൽ
അവിടെ തിരുസവിധേ അനശ്വര ഭവനത്തിൽ
പൂർവ്വികർ ചേർക്കും ഞങ്ങളെ വൻ സന്തോഷത്താൽ
മൃത്യു നയിക്കുമ്പോൾ സ്നേഹിതരില്ലാരും
കൂട്ടിന്നില്ലാ ധനമഹിമകളല്പം പോലും
അന്ത്യത്തിനു മുമ്പേ സ്നേഹം നൽകീടാം
സമയം സമ്പത്തെന്നിവയും പങ്കിട്ടീടാം

ആത്മാവേ വന്ന് ആവാസം ചെയ്ത്
കർത്തൻ രൂപമതാക്കണമേ ഞങ്ങളെയെല്ലാം
ലോകത്തിനു സൗഖ്യം മോചനമേകാനും
ദുരിതനിവാരണ സ്നേഹമതായ് തീർത്തീടണമേ

**രചന: ഫാ. ബിജേഷ് ഫിലിപ്പ്**

വചനതീർത്ഥം

# അപരൻ ക്രിസ്തുവാണ്

## (പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായർ)

## (വി. മത്തായി 10:34-11:1)

ഫാ. യോഹന്നാൻ കെ. (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)



തന്റെ ശിഷ്യന്മാരോടായിട്ടുള്ള, പ്രേഷിത പ്രസംഗത്തിന്റെ (മത്തായി 9:35-11:1) അവസാന ഭാഗമാണ് ഇന്നത്തെ സദ്വാർത്തയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ക്രിസ്തുശിഷ്യനാകുവാൻ വേണ്ട ഗുണങ്ങളെക്കുറിച്ച് പറയുമ്പോൾ അല്പം കഠിനം എന്ന് തോന്നാവുന്ന വാക്കുകളാണ് ഇവ. ദൈവത്തിന്റെ സമാധാനം ഭൂമിയിൽ വരുത്തുവാൻ വന്ന ദൈവപുത്രൻ, 'ഞാൻ വന്നത്, ഞാൻ വന്നിരിക്കുന്നത്' എന്നീ വാക്കുകൾ ഉപയോഗിച്ച്, തന്റെ ജീവിതലക്ഷ്യം എന്തെന്ന് വ്യക്തമായി പറയുകയാണ്. യേശുവിന്റെ ശിഷ്യന്മാരാകുവാൻ ആഗ്രഹിക്കുന്ന പലരും ശിഷ്യത്വത്തിന്റെ വ്യവസ്ഥകൾ പാലിക്കുന്നത് കഠിനമെന്ന് സൂചിപ്പിക്കുന്നു. ക്രിസ്തുദൗത്യം പൂർത്തിയാക്കുവാൻ സമ്പൂർണ്ണമായ സമർപ്പണമാണ് ഇവിടെ ആവശ്യപ്പെടുന്നത്. മൂന്ന് വ്യവസ്ഥകളാണ് യേശു പറയുന്നത്.

1. കുടുംബബന്ധങ്ങൾ ഉപേക്ഷിക്കണം (10:37).
2. സ്വന്തം കുരിശു വഹിക്കണം (10:38).
3. സമ്പത്ത് ഉപേക്ഷിക്കണം (10:39).

ഇങ്ങനെ ചെയ്യാൻ പറ്റുമോ എന്ന ഒരാത്മ പരിശോധനയാണ് ഓരോ ക്രിസ്തുശിഷ്യനും നടത്തേണ്ടത്. അങ്ങനെയുള്ളവരെ ജനങ്ങൾ സ്വീകരിക്കും എന്ന ധ്വനിയാണ് തുടർന്നുള്ള വാക്യങ്ങളിൽ നാം കാണുന്നത്. മോശയുടെ ന്യായപ്രമാണത്തിൽ, അനാഥരെയും പരദേശികളെയും സ്വീകരിക്കണമെന്നും അവർക്ക് ആവോളം പരിചരണം ഉറപ്പാക്കണമെന്നും നിഷ്കർഷിച്ചിട്ടുണ്ട് (ലേവ്യ 19:34, 27:19, ആവർത്തനം 10:19). ക്രിസ്തുവിനു വേണ്ടി എല്ലാം ഉപേക്ഷിച്ചവർക്ക് നിത്യമായ സ്നേഹവാഗ്ദാനങ്ങളാണ് അവിടുന്ന് നൽകിയിരിക്കുന്നത്. അതിനാലായിരിക്കണം ഈ വേദഭാഗം സഹദേന്മാരുടെ ഓർമ്മപെരുന്നാളിലും സദ്വാർത്തയായി കൊടുത്തിരിക്കുന്നത് (വി. മർക്കോസ് 8:34-38). ഏറ്റെടുത്ത ദൗത്യത്തിന്റെ ഭാരവും ചുമതലാബോധവും ആദ്യമേതന്നെ കണക്കു കൂട്ടണം എന്നാണ് യേശു ഈ വചനത്തിൽ കൂടി പറയുവാൻ ശ്രമിക്കുന്നത്. മാത്രമല്ല, ഈ ലോകത്തിൽ നിന്നു തീർത്തും വ്യത്യസ്തമായ ഒരു ജീവിതശൈലിക്കുടമയാകേണ്ടതിന്റെ ആവശ്യകതയും ഓരോ ക്രിസ്തു ശിഷ്യനെയും ഓർമ്മിപ്പിക്കുന്നു. ആശയങ്ങളിൽ പെന്തിക്കോസ്തി ഞായറിന്റെ സുവിശേഷഭാഗങ്ങളോട് അനുരൂപപ്പെടുത്താവുന്ന സാമ്യത ഇന്നത്തെ വേദ ഭാഗത്തിന്റെ ചിന്തകൾക്കുണ്ട്. കൂടാതെ ഉയിർപ്പിന് ശേഷമുള്ള അഞ്ചാം ഞായറാഴ്ചയുടെ വേദഭാഗങ്ങളിലും ഇതിലെ ആശയങ്ങൾ നിഴലിച്ചു കാണാവുന്നതാണ്.

### 1. നാം നിലകൊള്ളുന്ന മൂല്യങ്ങൾക്കുവേണ്ടി പോരാടുന്നവർ ആയിരിക്കുക

ഈ ഭൂമിയിൽ സ്നേഹത്തിന്റെ പുതിയൊരു പാഠം നമ്മെ പഠിപ്പിച്ചവനാണ് യേശുക്രിസ്തു. സ്നേഹത്തിന്റെ പ്രവാചകനായ ക്രിസ്തുവാണ് 'ഈ ഭൂമിയിൽ ഞാൻ സമാധാനമല്ല, വാളാണ് വരുത്തുവാൻ വന്നിരിക്കുന്നത്' എന്ന് പറയുന്നത്. അക്ഷരാർത്ഥത്തിൽ ഇത് വലിയ ഒരു വിരോധാഭാസമായി തോന്നാമെങ്കിലും, ആഴത്തിൽ പരിശോധിച്ചാൽ മാനുഷിക ബന്ധങ്ങളെ അതിശയിപ്പിക്കുന്ന ഒരു പ്രതിബദ്ധത നാം ഓരോരുത്തർക്കും ഉണ്ടായിരിക്കണം എന്നുള്ള വിവക്ഷയാണ് കാണുന്നത്. വാൾ എന്നതുകൊണ്ട് അർത്ഥമാക്കുന്ന സംഗതികൾ താഴെ പറയുന്നവയാണ്:

(a) മകൻ തന്റെ അപ്പനോട് എതിർക്കുന്ന അവസ്ഥ.

(b) മകൾ തന്റെ അമ്മയോടെതിർക്കുന്ന അവസ്ഥ.

(c) മരുമകൾ തന്റെ അമ്മായിയമ്മയോട് എതിർക്കുന്ന അവസ്ഥ.

(d) മനുഷ്യന്റെ വീട്ടുകാർ തന്നെ അവന്റെ ശത്രുക്കൾ ആകുന്ന അവസ്ഥ (മീഖാ 7:6).

ദൈവരാജ്യ സുവിശേഷഘോഷണത്തിനായി ക്രിസ്തു പറയുന്ന ഈ വാൾ നാം സ്വീകരിക്കുമ്പോഴാണ് ദൈവം നൽകുന്ന യഥാർത്ഥ സമാധാനം (ഷാലോം) നാം അനുഭവിക്കുന്നത്. ഭൂമിയിലെ ബന്ധങ്ങൾക്ക് വിള്ളലുകൾ ഉണ്ടാകുന്നു. ഉന്നതമായ സനാതന മൂല്യങ്ങൾക്കുവേണ്ടി രക്തം ചിന്തി മരിക്കാൻ വരെ തയ്യാറാവുക എന്നതാണ് ഈ 'വാൾ' എന്ന പ്രയോഗംകൊണ്ട് അർത്ഥമാക്കുന്നത്. ഓരോ വ്യക്തിക്കും ദൈവം നൽകിയിരിക്കുന്ന ഉന്നതമായ ലക്ഷ്യം പ്രാപിക്കാൻ മനഃപൂർവ്വം നാം നടത്തുന്ന പരിത്യാഗങ്ങളാണ് ഇവ. യേശു ഉയർത്തിപ്പിടിച്ച മൂല്യങ്ങൾക്കനുസരിച്ച് ജീവിക്കാൻ ഏറ്റെടുക്കുന്ന സാഹസമാണിത്.

യേശുവിന്റെ യഥാർത്ഥ കുടുംബത്തിലെ അംഗങ്ങളാകുവാൻ ഒരു പക്ഷേ സ്വാഭാവിക കുടുംബത്തിലെ അംഗങ്ങളോട് വിടപറയേണ്ടി വരാം. അവരുടെ അഭിപ്രായത്തോട് ഭിന്നത പുലർത്തേണ്ടിയും വരാം. പിതാവിന്റെ ഇഷ്ടം നിർവഹിക്കുന്നവരുടെ കുടുംബമാണ് യേശുവിന്റെ യഥാർത്ഥ കുടുംബം (മർക്കോസ് 3:35). ആ കുടുംബത്തിലെ അംഗങ്ങളായിരിക്കുക എന്നതാണ് നമ്മുടെ ലക്ഷ്യം. അസീസിയിലെ ഫ്രാൻസിസ്, മഹാത്മാ ഗാന്ധിജി, മാർട്ടിൻ ലൂഥർ കിങ്, നെൽസൺ മണ്ടേല, മദർ തെരേസ... എന്നിവരെല്ലാംതന്നെ തങ്ങൾ നിലകൊണ്ട മൂല്യങ്ങൾക്കുവേണ്ടി പോരാടിയവരാണ്. അതിലൂടെ സ്നേഹത്തിന്റെയും സമത്വത്തിന്റെയും ദൈവരാജ്യാനുഭവമാണ് അവർ മറ്റുള്ളവർക്ക് നൽകിയത്. പ. സഹദേന്മാർ ക്രിസ്തുവിനുവേണ്ടി തങ്ങളുടെ ജീവനെ വെറുമയാക്കിയത് സനാതനമായ മൂല്യങ്ങളുടെ കാവലിനായിരുന്നു. തങ്ങളുടെ രക്തം തന്നെ ചിന്തുവാൻ ഒരു മടിയും കൂടാതെ അവർക്കു സാധിച്ചു. ഈ ഭൂമിയിൽ നമ്മുടെ ദൗത്യം എന്തെന്ന് തിരിച്ചറിഞ്ഞ്, ക്രിസ്തുവിന്റെ കുരിശ് ചുമക്കുവാൻ നമുക്കിടയാകണം.

### 2. വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നവർ ആയിരിക്കുക

സഭ എന്നത് അയക്കപ്പെട്ടവരുടെ ഒരു സമൂഹമാണ്. ക്രിസ്തു, ദൈവത്താൽ അയക്കപ്പെട്ടവനായി ഈ ഭൂമിയിൽ വന്നു. ക്രിസ്തു തന്റെ ശിഷ്യന്മാരെ ലോകത്തിന്റെ പല ഭാഗങ്ങളിലേക്ക് ദൈവരാജ്യ പ്രഘോഷണത്തിനായി അയക്കുന്നു (വി. മത്തായി 28:18-20). അങ്ങനെ ദൈവരാജ്യസഭ ഉണ്ടാകുന്നു. ഈ അയക്കപ്പെട്ടവരെ സ്വീകരിക്കുന്നവർക്ക് ലഭിക്കുന്ന വരദാനങ്ങളാണ് ക്രിസ്തു തന്റെ ശിഷ്യന്മാരെ അയക്കുമ്പോൾ അവസാനമായി പറയുന്നത്. മൂന്നു വ്യത്യസ്ത ഗണത്തിലുള്ളവരെ എടുത്തു പറയുന്നു. പ്രവാചകൻ, നീതിമാൻ, ശിഷ്യൻ. ഓരോരുത്തർക്കും തങ്ങളുടേതായ ഉത്തരവാദിത്വങ്ങളുണ്ട്. അത് നിറവേറ്റുവാൻ സാധിക്കണം. മാത്രമല്ല ആ രീതിയിൽ അവരെ സ്വീകരിക്കുവാൻ നാം ഒരുങ്ങി യിരിക്കണം എന്നും കർത്താവ് ഉദ്ബോധിപ്പിക്കുന്നു. പഴയനിയമത്തിൽ പ്രവാചകരുടെയും നീതിമാന്മാരുടെയും ജീവിത ലക്ഷ്യങ്ങൾ ഇതിനോട് ചേർത്തു വായിക്കാവുന്നതാണ് (വി. മത്തായി 11:13, 13:17, 23:29, 13:39, 43, 25:37, 46). എന്നാൽ പ്രവാചകർക്കും നീതിമാന്മാർക്കും ഉണ്ടാകുന്ന ക്ലേശങ്ങളെപ്പറ്റിയും ക്രിസ്തു പറയുന്നുണ്ട് (മത്തായി 5:12, 13:57, 23:30-35, 37). പക്ഷേ അവർക്കുള്ള പ്രതിഫലം വലുതായിരിക്കും എന്നു കൂടി ഓർമ്മിപ്പിക്കുന്നു (മത്തായി 5:12, 13:43).

ദൈവരാജ്യം പ്രഘോഷിക്കുന്നവരെ, അവർ ആരായിരുന്നാലും സ്വീകരിക്കുക എന്ന കടമയാണ് ഓരോ ശിഷ്യസമൂഹത്തിനും ഉണ്ടായിരിക്കേണ്ടത്. ഒരു വ്യക്തിയെ സ്വീകരിക്കുന്നതിൽ കൂടി ഒരു സമൂഹത്തെയും അതിന്റെ മൂല്യങ്ങളെയുമാണ് നാം സ്വീകരിക്കുന്നത്. അതിൽക്കൂടി ക്രിസ്തുവിനാണ് നാം നമ്മെത്തന്നെ നൽകുന്നത്. അപരനിൽ ക്രിസ്തുസാന്നിധ്യം ദർശിക്കുവാനും അങ്ങനെ നന്മ കാംക്ഷിക്കുന്ന പ്രതിബദ്ധതയുള്ള ഒരു സമൂഹം സൃഷ്ടിച്ചെടുക്കാനും നമുക്ക് കഴിയണം. അങ്ങനെയാണ് ക്രിസ്തുവിന്റെ വചനം 'വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് നന്ന്' (അ. പ്ര. 20:35) അന്വർത്ഥമാക്കുവാൻ നമുക്ക് സാധിക്കുന്നത്. ആർദ്ര മനസ്സുള്ളവരുടെ, ക്രിസ്തുസാന്നിധ്യമുള്ളവരുടെ ഒരു കൂട്ടായ്മ രൂപപ്പെടുവാൻ ക്രിസ്തു നമ്മിൽ നിന്നും ആഗ്രഹിക്കുന്നു.

ഈ ഭൂമിയിലെ വാൾ കൊണ്ട് സമാധാനം വരുത്തുവാൻ സാധ്യമല്ല എന്ന് ക്രിസ്തു തന്റെ ജീവിതത്തിൽ കൂടി കാണിച്ചു തരുന്നുണ്ട് (മത്തായി 26:52-53). തന്നെ പിടിക്കാൻ വന്ന പട്ടാളക്കാരന്റെ കാത് അറുത്തപ്പോൾ, വാൾ ഉറയിലിടുവാനാണ് പത്രോസിനോട് ക്രിസ്തു ആവശ്യപ്പെട്ടത്. ആർക്കും ഇടർച്ച നൽകാതെ, ദൈവരാജ്യ പൂർത്തീകരണത്തിനായി എന്തു ത്യാഗവും സഹിക്കുകയും, കുടുംബ-മാനുഷിക ബന്ധങ്ങളേക്കാളും ദൈവത്തോടുള്ള നമ്മുടെ ബന്ധത്തിൽ വിള്ളലുകൾ ഉണ്ടാകാതെയിരിക്കുകയും ചെയ്യുമ്പോൾ യഥാർത്ഥ സമാധാനം നമ്മിൽ ഉണ്ടാകുന്നു. മുമ്പേ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുക. അതോടുകൂടി ഇതൊക്കെയും നിങ്ങൾക്ക് കിട്ടും (മത്തായി 6:33).

❑



ഉള്ളന്നൂർ സെന്റ് ജോർജ് ഓർത്തഡോക്സ് സുറിയാനി ചെറിയപള്ളിയുടെ പുതിയ ദേവാലയത്തിന്റെ കട്ടിളവെപ്പ് കർമ്മം ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമികത്വത്തിൽ നടന്നു.



അഖില മലങ്കര പ്രാർത്ഥനായോഗം പരിസ്ഥിതി വാരാഘോഷം കോട്ടയം ഭദ്രാസനതല ഉദ്ഘാടനം വാകത്താനം വള്ളിക്കാട്ടു ദയറയിൽ വൃക്ഷത്തൈ നട്ട് മാത്യൂസ് മാർ സേവേറിയോസ് നിർവ്വഹിച്ചു.





അട്ടപ്പാടി നന്മ കൂട്ടായ്മ ‘കൃഷി തുടങ്ങാം, ഒരു വീടിനു ഒരു ആട് പദ്ധതി’ യൂഹാനോൻ റമ്പാൻ ഉദ്ഘാടനം ചെയ്യുന്നു.

## പ്രകൃതി സംരക്ഷണം മനുഷ്യന്റെ കടമയാണ്: രാജു എബ്രഹാം എം.എൽ.എ.

റാന്നി : മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നിലയ്ക്കൽ ഭദ്രാസന പരിസ്ഥിതി കമ്മീഷന്റെ നേതൃത്വത്തിൽ പരിസ്ഥിതി ദിനം ആചരിച്ചു. ഭദ്രാസനാധിപൻ ഡോ.ജോഷ്വാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ റാന്നി, മാർ ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്ററിൽ നടന്ന ചടങ്ങിൽ ശ്രീ.രാജു എബ്രഹാം എം.എൽ.എ ഫലവൃക്ഷത്തൈ വിതരണ ഉദ്ഘാടനം നിർവ്വഹിച്ചു. പ്രകൃതി സംരക്ഷണം മനുഷ്യന്റെ കടമയാണ് എന്നാൽ ഇന്ന് പലതരത്തിലുള്ളതായ മനുഷ്യന്റെ നശീകരണ പ്രവർത്തനങ്ങൾ പ്രകൃതിക്ക് ഉൾക്കൊള്ളുവാൻ സാധിക്കുന്നില്ല. വാഹനങ്ങളിൽ നിന്ന് ഉയരുന്ന പുകപടലങ്ങൾ പ്രകൃതിയെ മലിനമാക്കിക്കൊണ്ടിരിക്കുമ്പോൾ ഒരു പരിധി വരെ വൃക്ഷങ്ങൾ വച്ചു പിടിപ്പിച്ച് പ്രകൃതിയുടെ സന്തുലിതാവസ്ഥ നിലനിർത്തുവാൻ ഏവരും ശ്രദ്ധിക്കണമെന്ന് രാജു എബ്രഹാം എം.എൽ.എ ഉദ്ഘാടന പ്രസംഗത്തിൽ ആഹ്വാനം ചെയ്തു. പരിസ്ഥിതി കമ്മീഷൻ ഭദ്രാസന വൈസ്പ്രസിഡന്റ് റവ.ഫാ.ഷൈജു കുര്യൻ, സെക്രട്ടറി ഡോ.ബിനു ചാക്കോ തുടങ്ങിയവർ പ്രസംഗിച്ചു. കേരള സർക്കാർ സാമൂഹിക വനവത്കരണ വകുപ്പിന്റെ സഹകരണത്തോടു കൂടി നെല്ലി, പ്ലാവ്, നാരകം, പേര, ഞാവൽ, കറിവേപ്പ് തുടങ്ങിയ ഫലവൃക്ഷത്തൈകൾ സൗജന്യമായി വിതരണം ചെയ്തു.



ദുബായ് ഇടവകയിൽ കോവിഡ് ബാധിച്ചു മരിച്ച ഇടവകാംഗം കുര്യന്റെ സംസ്കാര ശുശ്രൂഷ വികാരി ഫാ. നൈനാൻ ഫിലിപ്പും അസിസ്റ്റന്റ് വികാരി ഫാ. ഷിബു തോമസും നടത്തുന്നു.